ശ്രീ ശിവമഹാപുരാണത്തിനു്

# ഒരവതാരിക

ശ്രീമദ്
വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ശ്രീ വിദ്യാധിരാജാ പബ്ളിക്കേഷൻസ്
പെരുമൺ, കൊല്ലം—691601

## ശ്രീ വിദ്യാധിരാജാ പബ്ളിക്കേഷൻസ്

## ഉപദേശക സമിതി

1 പത്മശ്രീ ഡോ. ശൂരനാടു കുഞ്ഞൻപിള്ള

2 പ്രൊഫസർ. എം. എച്ച്. ശാസ്ത്രികൾ

3 പ്രൊഫസർ. ആർ. വാസുദേവൻപോററി

4 ഡോക്ടർ. എൻ. പി. ഉണ്ണി M.A., Ph.D.

5 ശ്രീ. പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ്

6 പ്രൊഫസർ. വിഷ്ണുനാരായണൻ

7 ഡോക്ടർ. മുരളീകൃഷ്ണ

ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്

ഗ്രന്ഥാവലി നമ്പർ—35

ശ്രീ ശിവമഹാപുരാണത്തിന്

# ഒരവതാരിക

ശ്രീമദ്
വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ





പ്രസിദ്ധീകരണം

ശ്രീ വിദ്യാധിരാജാ പബ്ലിക്കേഷൻസ്
പെരുമൺ, കൊല്ലം—691601

SRI VIDYADHIRAJA PUBLICATIONS
GRANDHAVALI No. 35

# Sri Siva Maha Puranathinu
# ORU AVATHARIKA

(Malayalam-Prose)

First Impression—October 1993

Copies—1000

Price Rs. 15-00

Published by
Sri Vidyadhiraja Publications
Perumon, Quilon-691601



Printed at
Litha Printers, Perumon, Quilon 691601



പരമഭട്ടാര

വിദ്യാധിരാജ

**ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ**

പ്രശിഷ്യനും

ശ്രീ തീർത്ഥപാദപരമ്പരയിലെ

**സമുന്നതാചാര്യനും**

വൈദിക ശാസ്ത്രപാരംഗതനും

അദ്വൈത നിഷ്ണാതനും

കവിയും

വാഴൂർ തീർത്ഥപാദാശ്രമത്തിലെ

മഠാധിപതിയും

ആദ്യാചാര്യനും ആയിരുന്ന

**ശ്രീമദ്**

**വിദ്യാനന്ദതീർത്ഥപാദ**

സ്വാമിപാദങ്ങളുടെ

പാവന സ്മരണക്കു മുന്നിൽ

ഈ ഗ്രന്ഥം

സമർപ്പിച്ചുകൊള്ളുന്നു.

**കെ. ആർ. സി. പിള്ള**

# പ്രസാധകക്കുറിപ്പു്

ശ്രീ വിദ്യാധിരാജാപബ്ലിക്കേഷൻെറ ഗ്രന്ഥാവലിയിൽ 35-ാമത്തേതാണ് ശ്രീ ശിവമഹാപുരാണത്തിന് ഒരു അവതാരിക എന്ന ഈ ഗ്രന്ഥം. ഇതുവരെയും ഞങ്ങൾ പ്രസിദ്ധീകരിച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽനിന്നെല്ലാം വ്യത്യസ്തസ്വഭാവം ഉൾക്കൊള്ളുന്നതാണ് ഇതു്. മലയാളത്തിൽ ഇതുവരെയും ഇപ്രകാരം ഒരവതാരിക പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടില്ലെന്നു പറയാം. ഒരു ഗ്രന്ഥത്തിന് തയ്യാറാക്കിയിട്ടുള്ള അവതാരിക പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കാനുള്ള പ്രാധാന്യം എന്തെന്ന് ചിലർക്ക് സംശയം തോന്നിയേക്കാം. അതിനുള്ള സമാധാനമാണ് താഴെ പ്രസ്താവിക്കുന്നതു്.

18 പുരാണങ്ങളിൽ 10 എണ്ണം ശിവമാഹാത്മ്യത്തെയും, നാലെണ്ണം ബ്രഹ്മാവിന്റെ മാഹാത്മ്യത്തെയും രണ്ടെണ്ണം വിഷ്ണുവിന്റെയും, രണ്ടെണ്ണം ദേവിയുടെയും മാഹാത്മ്യത്തെ വർണ്ണിക്കുന്നതാണ്. 18 പുരാണങ്ങളിൽ നാലാമത്തെ സ്ഥാനമാണ് ശിവപുരാണത്തിനുള്ളതു്. ശിവപുരാണത്തിന് വായുപുരാണം എന്നുകൂടി പേരു് സിദ്ധിച്ചിട്ടുണ്ടെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ആദ്യം ഒരു ലക്ഷം ശ്ലോകങ്ങളോടും ദ്വാദശസംഹിതകളോടും കൂടിയ ഒരു ബൃഹദ്ഗ്രന്ഥമായിരുന്നു ഇതു്. ഈ പുരാണം ഉപദേശിച്ചതു് ശിവനാകുന്നു. 63000 ശ്ലോകങ്ങൾ ശിവലോകത്തിലും, 24000 ശ്ലോകങ്ങൾ ഭൂമിയിലും പ്രചരിച്ചതായി പുരാണങ്ങൾ സൂചിപ്പിക്കുന്നു. ശിവൻ ഉപദേശിച്ചതുകൊണ്ടും, ശിവമാഹാത്മ്യത്തെ പ്രകീർത്തിച്ചതുകൊണ്ടും ശിവപുരാണം എന്ന പേരു സിദ്ധിച്ചു. ഭൂമി

യിൽ പ്രചരിപ്പിച്ചതു് വായുദേവനാണ്. അതിനാൽ വായുപുരാണം എന്നും ഇതിനു് പേരുണ്ടായതായി പറയപ്പെടുന്നു.

ദാർശനിക ദൃഷ്ടിയിൽ, ശിവപുരാണാന്തർഗതമായ തത്ത്വഭാഗങ്ങൾ വൈദികപ്രമാണസിദ്ധം തന്നെയെന്നു കാണാം. ഉദാ:- ബ്രഹ്മാവ് നാരദനോടു പറയുന്നതു് നോക്കുക. "അല്ലയോ മകനേ, ജഗത്തുണ്ടാകുന്നതിനു മുമ്പ് മഹാപ്രളയത്തിന്റെ അന്ത്യത്തിൽ സത്തെന്നോ അസത്തെന്നോ സ്ഥൂലമെന്നോ, സൂക്ഷ്മമെന്നോ പറയത്തക്കതായി മറ്റൊന്നും ഉണ്ടായിരുന്നില്ല. ആ അവസരത്തിൽ എല്ലായിടത്തും നിറഞ്ഞു ഒരുജ്യോതിസ്സു പ്രകടമായി ആ ജ്യോതിസ്സ്, സ്ഥൂലമോ, സൂക്ഷ്മമോ, ഉഷ്ണമോ ശീതമോ അല്ലായിരുന്നു. ആദിയും അന്തവും ഇല്ലാത്തതായിരുന്നു. സത്യവും, ജ്ഞാനവും അനന്തവുമായ ആ ജ്യോതിസ്സിനെ യോഗികൾ സമാധിയിൽ ധ്യാനിക്കുകയും, ദർശിക്കുകയും ചെയ്യുന്ന ജ്ഞാനത്തെയും, വിജ്ഞാനത്തെയും നൽകുന്ന ആ ജ്യോതിസ്സ് തന്നെ പ്രകടമായി കുറച്ചുകഴിഞ്ഞപ്പോൾ അതിൽ ഇച്ഛാശക്തി ഉണ്ടായി. അതാണ് പ്രകൃതി. അതു് ചരാചരരൂപമായ പ്രപഞ്ചത്തിനു് കാരണമാകുന്നു. ആ സമയം ഞങ്ങൾ രണ്ടുപേരുടേയും—എന്റെയു, വിഷ്ണുവിന്റേയും മദ്ധ്യത്തിൽ ആശ്ചര്യകരമായ ഒരു ജ്യോതിർലിംഗം പ്രത്യക്ഷമായി. അതു് ജാജ്വല്യമാനവും എല്ലാ പരിധികളെയും ഭേദിച്ചതും, പ്രളയാഗ്നിക്കുതുല്യവുമായ തേജസ്സോടുകൂടിയതുമായിരുന്നു. അതു് സങ്കോചിക്കുകയോ. വികസിക്കുകയോ ചെയ്തിരുന്നില്ല ആദിയും, മദ്ധ്യവും അന്തവും ഇല്ലാത്ത ഒന്നായിരുന്നു അതു്. അതിനോടുപമിക്കുവാൻ ഈ ലോകത്തിൽ ഒന്നുംതന്നെ ഇല്ല. അതാണ് വിശ്വത്തിന്റെ ഉൽപ്പത്തിസ്ഥാനം."

ശിവപുരാണത്തിൽ പരമപ്രധാനങ്ങളായ നിരവധി വിഷയങ്ങൾ പ്രതിപാദിക്കപ്പെടുന്നുണ്ടു്. പ്രപഞ്ചത്തിന്റെ ഉല്പത്തി, ജ്ഞാനോപദേശം, സാധനാമാർഗ്ഗങ്ങൾ, ഭക്തിസ്വരൂപം, ശിവലിംഗവിവരണം, ശിവലിംഗപൂജാക്രമം,

ഓംകാരം, പഞ്ചാക്ഷരം ഇവയുടെ സ്വരൂപം, ബന്ധം, മോക്ഷം ഇവയുടെ സ്വരൂപം, ഭസ്മസ്വരൂപം, രുദ്രാക്ഷ മാഹാത്മ്യം, മായായോഗം, നിർഗുണബ്രഹ്മഭാവം, ശക്തിയുടെ പ്രഭാവം. ത്രിമൂർത്തികളുടെ ഉല്പത്തി, ബ്രഹ്മാവിൻെറ തപസ്സ്, ശിവപൂജാവിധി, ദക്ഷൻെറ തപസ്സ്, സതിയുടെ തപസ്സ്, സതീവിവാഹം, സതിക്ക് ശിവൻ ഭക്തി ഉപദേശിച്ചു കൊടുക്കുന്നതു്, സതിയുടെ ദേഹത്യാഗം, ശിവൻെറ കോപം-വീരഭദ്രൻെറ ഉത്ഭവം, ശിവസ്തുതി, പാർവതീതപസ്സ്, വിവാഹം, സ്കന്ദൻെറ ഉല്പത്തി, ഗണപതിയുടെ ഉത്പത്തി, പ്രാണായാമം, ഭ്രൂമധ്യ ധ്യാനം, ഖേചരി മുതലായ സാധനകൾ, സർവ്വസന്യാസം, ശിവതത്വം, ജീവതത്വം, മഹാവാക്യർത്ഥവിചാരം, പൂജാക്രമങ്ങൾ, ശക്തിയുടെ അവതാരം, പാശുപതജ്ഞാനം, അതിനുള്ള സാധനകൾ, വർണ്ണാശ്രമധർമ്മം, നാരീധർമ്മം, പഞ്ചാക്ഷരമാഹാത്മ്യം, ഗുരുവിൻെറ മഹത്വം, ശിഷ്യപരീക്ഷ, ശിവയോഗിയുടെ മഹത്വം, ഭക്തി, ജ്ഞാനം, യോഗം തുടങ്ങിയ അനേകം വിഷയങ്ങൾ ശിവമഹാപുരാണത്തിൽ അടങ്ങിയിരിക്കുന്നു. നമ്മുടെ 18 പുരാണങ്ങളിൽ വച്ച് സുപ്രധാനമായ ഒരു സ്ഥാനമാണ് ശിവപുരാണത്തിനുള്ളതെന്ന കാര്യം ഇതിൽ ഉൾക്കൊണ്ടിരിക്കുന്ന വിഷയങ്ങളുടെ പ്രാധാന്യം പരിഗണിക്കുമ്പോൾ നമുക്ക് ബോദ്ധ്യപ്പെടും. മഹാകവി കാളിദാസന് കുമാരസംഭവം എഴുതുന്നതിന് പ്രചോദനം ഉണ്ടായതും ശിവപുരാണത്തിൽ നിന്നുമാണെന്ന കാര്യം നിസ്തർക്കമാണ്. പ്രകൃതിവർണ്ണനയിലും, പ്രകൃതിനിരീക്ഷണത്തിലും കാളിദാസന്, ശിവപുരാണം മാർഗ്ഗദീപം നല്കിയിട്ടുള്ളതായി നിഷ്പക്ഷമതികൾ സമ്മതിക്കും. പാർവതിയുടെ തപസ്സിൻെറ വർണ്ണന കാളിദാസനെ അതിശയിക്കുന്നതു തന്നെ. ഇങ്ങനെ അഭിപ്രായപ്പെട്ടാൽ അതുകൊണ്ടു കാളിദാസന് ഒരു കുറവും വരുകില്ല. മറിച്ച് മേന്മയെ ഉണ്ടാവുകയുള്ളൂ.

24000 ശ്ലോകങ്ങളടങ്ങിയ ഇത്ര മഹത്തായ ഈ പുരാണം മലയാളികളുടെ ഭാഗ്യമെന്നു പറയാം പ്രശസ്ത

സാഹിത്യകാരനായ ശ്രീ. സി. എസ് സുബ്രഹ്മണ്യൻ പോററിയുടെ അനന്തിരവൻ ശ്രീ. എസ് നാരായണൻ പോററിയാണ് മലയാളത്തിൽ ഭാഷാവൃത്തത്തിൽ വിവർത്തനം ചെയ്തുതന്ന് നമ്മെ അനുഗ്രഹിച്ചിട്ടുള്ളത്. സമർത്ഥനായ ഒരു അഭിഭാഷകൻ മാത്രമല്ല, അനുഗൃഹീതനായ ഒരു കവിയും കൂടിയാണ് അദ്ദേഹം എന്നുള്ള കാര്യം ഈ മഹദ് ഗ്രന്ഥത്തിന്റെ വിവർത്തനത്തിൽ കൂടി തെളിയിച്ചിരിക്കുന്നു. ഈ ഭാഷാവിവർത്തനത്തിന്റെ ലാളിത്യവും, ഹൃദ്യതയും, വൈശിഷ്ട്യവും. അതു ഒരു പ്രാവിശ്യം വായിക്കുന്നവർക്ക് ബോദ്ധ്യപ്പെടുന്നതാണ്. മൂലഗ്രന്ഥത്തിന്റെ മഹത്വവും വിവർത്തകന്റെ പ്രാഗത്ഭ്യവും ഒത്തുചേർന്നു നമുക്ക് ലഭിച്ചിരിക്കുന്ന ഈ മഹദ് ഗ്രന്ഥത്തിനു അർഹമായ ഒരു അവതാരിക എഴുതിത്തന്നിട്ടുള്ളതു് ശ്രീ വിദ്യാധിരാജ തീർത്ഥപാദ പരമ്പരയിലെ യതിവര്യനും, വൈദികശാസ്ത്രപണ്ഡിതനും, കവിയും. വാഴൂർ തീർത്ഥപാദാശ്രമത്തിന്റെ മഠാധിപതിയുമായിരുന്ന ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ ആണ്. ആ മഹാത്മാവ് ഭൗതികശരീരം വെടിഞ്ഞിട്ട് ഇപ്പോൾ 9 വർഷം കഴിഞ്ഞിരിക്കുന്നു. മലയാളത്തിൽ ഇതുവരെയും ഇത്ര ബൃഹത്തായ അത്യഗാധവും, വിജ്ഞാനഘന പൂർണ്ണവുമായ ഒരവതാരിക ഒരു ഗ്രന്ഥത്തിനും ഉണ്ടായിട്ടില്ലെന്ന് പ്രത്യേകം എടുത്തു പറയേണ്ടതായിട്ടുണ്ട്.

ശ്രീമദ് വിദ്യാനന്ദ തീർത്ഥപാദസ്വാമികൾ എഴുതിയ ഈ അവതാരിക ഗവേഷണപ്രാധാന്യമുള്ള ഒരു പ്രബന്ധം ആണെന്ന കാര്യത്തിൽ ആർക്കും യാതൊരു സംശയവും ഇല്ല. നമ്മുടെ പുരാണ വിജ്ഞാനശാഖയെ സംബന്ധിച്ചും ദർശനങ്ങളെ സംബന്ധിച്ച പൊതുവെയും ശ്രീ ശിവമഹാപുരാണത്തിന്റെ മാഹാത്മ്യത്തെ സംബന്ധിച്ച്, പ്രത്യേകിച്ചും, ഗവേഷണപരമായി തയ്യാറാക്കിയിട്ടുള്ള ഈ അവതാരികയിൽ, ഭാരതീയ തത്വശാസ്ത്രത്തിന്റെ വിവിധ ശാഖകളെക്കുറിച്ച് ആധികാരികമായി ചർച്ച ചെയ്തിട്ടുണ്ട്. ഒരു വ്യാഴവട്ടക്കാലത്തിനു മുൻപ് വിവർത്തനം

ചെയ്യപ്പെട്ട ഈ ഗ്രന്ഥത്തിന്, അതിന്റെ മഹത്വത്തിനനുസരണമായ ഒരു അവതാരിക തയ്യാറാക്കാൻ കഴിവുററ ജ്ഞാനികൾ വളരെ വിരളമായിരുന്നു കേരളത്തിൽ. ഇക്കാര്യത്തിൽ സർവ്വോത്തമനാ അർഹനായ ഒരു മഹാനെയാണ് ഗ്രന്ഥകാരനും, അദ്ദേഹത്തിന്റെ അഭ്യുദയകാംക്ഷിയായ ശ്രീ. പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പ് അവർകളുംകൂടി കണ്ടെത്തിയത്. അവതാരികാകാരനായ ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ വൈദിക ശാസ്ത്രത്തിന്റെയും പുരാണഗ്രന്ഥപരിചയത്തിന്റെയും, ഭാരതീയ ദർശനത്തിലെ ശാഖോപശാഖകളിലെയും, വിജ്ഞാനത്തിന്റെ ആഴം അറിയണമെങ്കിൽ ശിവപുരാണത്തിന്റെ അവതാരിക പഠിച്ചാൽമാത്രം മതിയാകുന്നതാണ്. ചുരുക്കത്തിൽ അത്രമാത്രം വിജ്ഞാനപ്രദമാണ് ഈ അവതാരിക എന്ന് നിസ്സന്ദേഹം പ്രസ്താവിക്കാം.

ഏകേശ്വരസിദ്ധാന്തം, ലിംഗാരാധന, ശൈവമതങ്ങളിലെ അവാന്തരവിഭാഗങ്ങൾ, ശൈവസിദ്ധാന്തമതം, പാശുപതമതം, വീരശൈവമതം, പ്രത്യഭിജ്ഞാമതം,-ശിവപുരാണവും അദ്വൈത വേദാന്തവും,–അദ്വൈതവാദവും, പൂർവ്വലക്ഷണങ്ങളും-ശിവാദ്വൈതവും, ആഭാസവാദവും–ശിവസ്വരൂപവിമർശനവും, സമാധാനവും തുടങ്ങി നിരവധി വിഷയങ്ങൾ ഈ പ്രബന്ധത്തിൽ ചർച്ചചെയ്യപ്പെട്ടിരിക്കുന്നു. ഇത് വെറും ഒരവതാരിക മാത്രമായി കരുതാൻ പാടുള്ളതല്ല, ഗവേഷണമൂല്യമുള്ള ഒരുന്നത ദാർശനിക പ്രബന്ധംതന്നെയെന്നതിൽ യാതൊരു സംശയവും ഇല്ല.

മുകളിൽ വിവരിച്ചിട്ടുള്ള കാരണങ്ങളാലാണ ഈ അവതാരിക ഒരുത്തമ ഗ്രന്ഥമായി പരിഗണിച്ച് വളരെ പ്രാധാന്യത്തോടുകൂടി ഞങ്ങൾ ഇപ്പോൾ പ്രസിദ്ധീകരിക്കുന്നത്. ബൃഹത്തായ മൂലഗ്രന്ഥത്തിന്റെ മഹത്വം എന്തെന്ന് അറിയുന്നതിനും ജിജ്ഞാസുക്കളിൽ താല്പര്യം ജനിപ്പിക്കുന്നതിനും അവർക്ക് ധൈര്യമായി മൂലഗ്രന്ഥത്തിലേക്ക് കടന്നുചെല്ലുന്നതിനുള്ള പ്രചോദനം ഉണ്ടാകുന്നതിനുംവേണ്ടിയാണ് ആ മഹദ് ഗ്രന്ഥത്തിന്റെ അവ

താരിക ഇപ്രകാരം ഒരു പ്രത്യേകഗ്രന്ഥമായി ഞങ്ങൾ പ്രസിദ്ധീകരിക്കുന്നതു്. വിവർത്തനത്തിന്റെ വൈശിഷ്ട്യത്തെപ്പററിയും സോദാഹരണം അവതാരികയിൽ വിവരിക്കുന്നുണ്ടു്. മാത്രമല്ല, വിവർത്തകന്റെ അനാരോഗ്യാവസ്ഥയിലും പ്രതികൂലസാഹചര്യത്തിലും പിന്തിരിയാത്ത ദൃഢനിശ്ചയത്തോടെ പൂർത്തിയാക്കിയ ഈ യജ്ഞം അർഹമായ നിലയിൽ വിലയിരുത്തുകയും, ശ്ലാഘിക്കുകയും ചെയ്തിരിക്കുന്നതു്, സത്ബുദ്ധികൾ, സത്കർമ്മങ്ങളെ എക്കാലവും അഭിനന്ദിച്ചുകൊണ്ടിരിക്കും എന്ന ലോകതത്വത്തിനു് നിദർശനമായി കണക്കാക്കാം.

ശ്രീ. എസ്. നാരായണൻപോററി ജീവിച്ചിരുന്നപ്പോൾ തന്നെ തന്റെ വിവർത്തനം പ്രസിദ്ധീകരിച്ചു കാണാൻ അതിയായി ആഗ്രഹിച്ചിരുന്നെങ്കിലും വിധിവൈപരീത്യത്താൽ അതിനു് സാധിച്ചില്ല. ഗ്രന്ഥകർത്താവിന്റെ ചരമത്തിനുശേഷം അദ്ദേഹത്തിന്റെ സഹധർമ്മിണി ഭർത്താവിന്റെ പൂർത്തിയാക്കാൻ സാധിക്കാതെ പോയ ഈ യജ്ഞം പൂർത്തിയാക്കുവാനുള്ള ആഗ്രഹത്താൽ, ആ ചുമതല ശ്രീ വിദ്യാധിരാജാപബ്ലിക്കേഷനെ ഏൽപ്പിക്കുകയാണു് ചെയ്തതു്. ഇക്കാര്യത്തിൽ, ഈ ഗ്രന്ഥനിർമ്മാണത്തിനു് ഗ്രന്ഥകർത്താവിനു വേണ്ട പ്രചോദനം നൽകിയ സാഹിത്യകാരനും, ഗ്രന്ഥകർത്താവിന്റേയും ഞങ്ങളുടെയും അഭ്യുദയകാംക്ഷിയുമായ ശ്രീ. പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പു് അവർകളുടെ പ്രേരണയും ഈ മഹത്കൃത്യം ഏറെറടുക്കുന്നതിൽ ഞങ്ങൾക്കു് സഹായകമായിത്തീർന്നിട്ടുണ്ടെന്നുള്ള കാര്യം കൃതജ്ഞതാ പൂർവ്വം പ്രസ്താവിച്ചുകൊള്ളട്ടെ. ഞങ്ങൾ ഏറെറടുത്ത കർത്തവ്യം ഈശ്വരാനുഗ്രഹത്താൽ യഥാകാലം നിർവ്വഹിക്കാൻ കഴിയുമെന്നുള്ള ആത്മവിശ്വാസം ഞങ്ങൾക്കുണ്ടു്. അതിന്റെ മുന്നോടിയായിട്ടാണു് ഈ അവതാരിക പ്രസിദ്ധീകരിക്കുന്നതും.

ശ്രീ ശിവമഹാപുരാണത്തിനു് പദാനുപദ തർജ്ജിമ ഇതുവരെയും മലയാളത്തിൽവേറെ ഉണ്ടായിട്ടില്ല. ശ്രീ ശിവ

മഹാപുരാണത്തിന്റെ പദാനുപദ തർജ്ജിമയായി തയ്യാറാക്കിയിട്ടുള്ള ശ്രീ. എസ്. നാരായണൻ പോററിയുടെ വിവർത്തനം, മൂലത്തോടുകൂടി പ്രസിദ്ധീകരിക്കാനാണ് ഞങ്ങൾ ആഗ്രഹിക്കുന്നത്. ഭക്തജനങ്ങളുടെ നിർല്ലോഭമായ സഹകരണംകൊണ്ടും ഈശ്വരാനുഗ്രഹത്താൽ ഈ ലക്ഷ്യം കൈവരിക്കാൻ സാധിക്കുമെന്നുതന്നെയാണ് ഞങ്ങളുടെ ദൃഢമായ വിശ്വാസം.

## മററ് ചില പദ്ധതികൾ

മലയാളത്തിൽ ആദ്ധ്യാത്മികവിഷയങ്ങൾ ഉൾക്കൊള്ളുന്ന ഒരു എൻസൈക്ലോപീഡിയയും, ആദ്ധ്യാത്മികശാസ്ത്രത്തിലെ സുപ്രധാനങ്ങളായ സാങ്കേതിക പദങ്ങൾ ഉൾപ്പെടുത്തി ഒരു നിഘണ്ടുവും പ്രസിദ്ധീകരിക്കാൻ ഞങ്ങൾ നടപടികൾ തുടങ്ങിയിരിക്കുന്നുവെന്നുള്ള സന്തോഷവാർത്തകൂടി ഈ സന്ദർഭത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ. കൂടാതെ ഞങ്ങളുടെ ചില സുപ്രധാനങ്ങളായ ഗ്രന്ഥങ്ങൾ ഇംഗ്ലീഷിലേക്കും ഇംഗ്ലീഷിലുള്ള ചില കൃതികൾ മലയാളത്തിലേക്കും വിവർത്തനം ചെയ്തു പ്രസിദ്ധീകരിക്കാനും പദ്ധതി ഉണ്ട്. കൂടാതെ ഷഡ്ദർശനങ്ങളുടെ വിവിധ നിലവാരത്തിലുള്ള പഠനങ്ങളും വ്യാഖ്യാനങ്ങളും തയ്യാറാക്കി പ്രസിദ്ധീകരിക്കുക, ബ്രഹ്മസൂത്രത്തിന്റെ ശങ്കരഭാഷ്യം വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധീകരിക്കുക തുടങ്ങി അതിബൃഹത്തും മഹത്തുമായ പദ്ധതികൾക്ക് ഞങ്ങൾ രൂപം കൊടുത്തുകൊണ്ടിരിക്കുകയാണ്.

ശ്രീ ശിവമഹാപുരാണം മൂലം സംസ്കൃതഭാഷയിൽ നിന്നും സംസ്കൃതഭാഷാനഭിജ്ഞന്മാരുടെ ഉൽകൃഷ്ടശമിപ്പിക്കാൻ പര്യാപ്തമാകുമാറ് മലയാളത്തിൽ മനോഹരമായി വിവർത്തനം ചെയ്ത സാഹിത്യകാരനും, കവിയും ഉത്സാഹമതിയുമായിരുന്ന യശഃശരീരനായ **എസ്. നാരായണൻ പോററി** അവർകളെ ഞങ്ങൾ ആദരപൂർവ്വം സ്മരിക്കുകയും അദ്ദേഹത്തിന്റെ ആത്മാവിനു നിത്യശാന്തിക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

ശ്രീ ശിവമഹാപുരാണത്തിന്റെ പകർപ്പവകാശം പൂർണ്ണമായി ഞങ്ങൾക്ക് വിട്ടുതന്ന ശ്രീ. നാരായണൻ പോററിയുടെ സഹധർമ്മിണി ശ്രീമതി സരസ്വതിഅന്തർജനത്തിനോട് ഞങ്ങൾക്കുള്ള കൃതജ്ഞത രേഖപ്പെടുത്തി കൊള്ളുന്നു.

ഈ ഗ്രന്ഥത്തിന്റെ പ്രകാശനത്തിനുവേണ്ടി എല്ലാ സഹായ സഹകരണങ്ങളും പ്രോത്സാഹനങ്ങളും ചെയ്തുതന്ന കവിയും വേദാന്തപണ്ഡിതനുമായ ശ്രീ. പന്നിശ്ശേരിൽ ശ്രീനിവാസക്കുറുപ്പ് അവർകളോട് ഞങ്ങൾക്കുള്ള ഹൃദയംഗമമായ കൃതജ്ഞത പ്രത്യേകം പ്രകാശിപ്പിച്ചു കൊള്ളുന്നു.

കൂടാതെ ഈ ശിവമഹാപുരാണത്തിന്റെ പ്രകാശനത്തിനുവേണ്ട പ്രോത്സാഹനങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന സഹൃദയനും ഞങ്ങളുടെ അഭ്യുദയകാംക്ഷിയും ഗ്രന്ഥകർത്താവിന്റെ സ്യാലനുമായ വെളിനല്ലൂർ ശ്രീ. കെ. നാരായണൻപോററിയോടും, ഈ ഗ്രന്ഥം ഭംഗിയായി കൃത്യസമയത്ത് അച്ചടിച്ചുതന്ന പെരുമൺ ലിതാപ്രിന്റേഴ്സ് ഭാരവാഹികളോടും ജീവനക്കാരോടും പ്രത്യേകം കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

കൊല്ലം 691601 — കെ. ആർ. സി. പിള്ള
വിജയദശമി. — ഡയറക്ടർ
ഒക്ടോബർ-1993. — ശ്രീ വിദ്യാധിരാജാപബ്ലിക്കേഷൻസ്,
പെരുമൺ.

# ശ്രീ ശിവമഹാപുരാണത്തിന്

## ഒരവതാരിക

ഹിന്ദുക്കളുടെ മതപരമായ സാഹിത്യഗ്രന്ഥസമുച്ചയത്തിൽ പുരാണങ്ങൾക്കു പ്രമുഖമായ ഒരു സ്ഥാനം ഉണ്ട്. വേദങ്ങൾ കഴിഞ്ഞാൽ രണ്ടാമത്തെ സ്ഥാനം പുരാണങ്ങൾക്കു കല്പിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടാണ് പുരാണം പഞ്ചമവേദം എന്നു പറയപ്പെടുന്നതു്. ഹിന്ദുക്കളുടെ ധാർമ്മികവും ഐതിഹാസികവും വൈയക്തികവും സാമാജികവും രാജനീതികവും ആയ സംസ്കാരത്തെ പ്രകാശിപ്പിക്കുന്നതു പുരാണമാണ്. അതുകൊണ്ട്, സാമാന്യ ജനങ്ങളെല്ലാം പുരാണത്തിന് പ്രാധാന്യവും പ്രാമാണ്യവും കൊടുക്കുന്നു.

### പുരാണോത്പത്തി

'പുരാ' എന്ന അവ്യയവും പ്രാപണാർത്ഥത്തിലുള്ള 'ണീഞ്' ധാതുവും 'ഡ' പ്രത്യയവും ചേർന്നുണ്ടായ ശബ്ദമാണ് പുരാണം. പണ്ടുണ്ടായതു് എന്നാണ് ഇതിനർത്ഥം. 'പുരാതന കല്പത്തിലുണ്ടായ സംഭവപരമ്പരകളാണ് പുരാണം' എന്നു മത്സ്യപുരാണത്തിൽ പറയുന്നു.[1] പ്രാചീന കാലംമുതൽ തുടർന്ന് നിലനിൽക്കുന്നതുകൊണ്ടു പുരാണം എന്നപേര് സിദ്ധിച്ചതായി വായുപുരാണത്തിൽ[2] കാണുന്നു. അനാദികാലംമുതൽ ലോകത്തിൽ സംഭവിച്ചിട്ടുള്ള വൃത്താന്തങ്ങളെ പരമ്പരയായി കേട്ടറിഞ്ഞ്

1 "പുരാതനസ്യ കല്പസ്യ പുരാണാനി വിദുർബുധാഃ" മ. പു. 4.5.63

2 യസ്മാദ് പുരാഹ്യനതീദം പുരാണം തേന തത്സ്മൃതം
നിരുക്തമസ്യ യോ വേദ സർവ്വ പാപൈഃ പ്രമുച്യതേ
[വായുപുരാണം 1.203]

സംഗ്രഹിച്ചിട്ടുള്ള ഗ്രന്ഥസമുച്ചയമാണ് പുരാണങ്ങൾ എന്നു ചില പണ്ഡിതന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ ഇന്നത്തെ രീതിയിൽ കാണപ്പെടുന്ന പുരാണ സാഹിത്യം എന്ന അർത്ഥത്തിൽ പ്രാചീനകാലത്തു പുരാണശബ്ദം പ്രയോഗിക്കപ്പെട്ടിരുന്നില്ല. പഴയ കഥകൾ എന്നോ പ്രാചീന സംഭവങ്ങളുടെ വിവരണം എന്നോ മാത്രമെ അന്നു പുരാണശബ്ദത്തിനു വിവക്ഷ ഉണ്ടായിരുന്നുള്ളു.

വേദപുരാണേതിഹാസാദിവിദ്യകൾ ഈശ്വരനിൽ നിന്ന് ആവിർഭവിച്ചതും പ്രാചീനഋഷികളും മുനിമാരും സ്വശിഷ്യപരമ്പരകളിൽക്കൂടി പ്രചരിപ്പിച്ചതും ആണെന്നു ഹിന്ദുക്കൾ വിശ്വസിക്കുന്നു. വായുപുരാണം 1.58 ലും മത്സ്യപുരാണം 3.3.4 ലും, വേദത്തിന്റെ ആവിർഭാവത്തിനു മുമ്പുതന്നെ ബ്രഹ്മാവിൻെറ മുഖത്തുനിന്നു പുരാണം ഉണ്ടായതായി പറയുന്നു. കല്പാരംഭത്തിൽ പുരാണം ഒന്നേ ഉണ്ടായിരുന്നുള്ളു. പുരുഷാർത്ഥബോധകമായ ആ പുരാണം ശതകോടി പ്രവിസ്തരമായിരുന്നു. കാലത്തിൻെറ പരിവർത്തനം കൊണ്ടു മന്ദബുദ്ധികളായിത്തീർന്ന മനുഷ്യർക്കു വിശാലമായ ആ പുരാണസംഹിത ഗ്രഹിക്കാൻ കഴിവില്ലാതായി. ആ ഘട്ടത്തിൽ ലോകകല്യാണകാരിയായ ഭഗവാൻ നാരായണൻ വ്യാസനായി അവതരിച്ച് ബൃഹത്തായ ആ പുരാണസമുച്ചയത്തെ നാലുലക്ഷം ശ്ലോകമാക്കി സംഗ്രഹിച്ചു. അതാണ് ഇന്നത്തെ പുരാണങ്ങൾ എന്നു സ്കന്ദപുരാണം രേവാമാഹാത്മ്യത്തിലും പദ്മപുരാണം സൃഷ്ടിഖണ്ഡത്തിലും പ്രതിപാദിച്ചിരിക്കുന്നു. പുരാണങ്ങൾ വ്യാസനിർമ്മിതങ്ങൾ എന്നാണ് സാമാന്യജനങ്ങൾ വിശ്വസിക്കുന്നതു്. വ്യാസൻ പുരാണസംഹിത പരിഷ്കരിച്ചു സംഗ്രഹണം ചെയ്തു എന്നതു് സത്യമാണ്. എന്നാൽ, വ്യാസനു മുമ്പും പുരാണങ്ങൾ ഉണ്ടായിരുന്നതായി ഗവേഷകന്മാർ തെളിയിച്ചിട്ടുണ്ടു്. വൈദികകാലം തൊട്ടു് പുരാണങ്ങൾ വികസിച്ചു വരികയാണ്. അതിനാൽ, വ്യാസപൂർവ്വകാലിക പുരാണങ്ങൾ എന്നും വ്യാസോത്തരകാലിക പുരാ

ന്നങ്ങൾ എന്നും പുരാണങ്ങളെ രണ്ടായി വിഭജിക്കാം വൈദികകാലം മുതൽ ഐതിഹ്യരൂപത്തിലും അല്ലാതെയും കേട്ടും കണ്ടും അറിഞ്ഞിട്ടുള്ള സംഭവപരമ്പരകളെ പ്രകാശിപ്പിക്കുന്ന അവ്യവസ്ഥിതങ്ങളായ പുരാണങ്ങളെ വ്യവസ്ഥാനുരൂപം പതിനെട്ടാക്കി വിഭജിച്ചതു വേദവ്യാസനാണ്. അതുകൊണ്ട്, പുരാണകർത്തൃത്വം വേദവ്യാസനിൽ തന്നെ കല്പിക്കപ്പെട്ടു വരുന്നു.

## വൈദികപ്രസ്ഥാനവും പൗരാണികപ്രസ്ഥാനവും

കല്പാരംഭം മുതൽ വൈദികമെന്നും പൗരാണികം എന്നും രണ്ട് ധാർമ്മികപരമ്പരകൾ നിലനിന്നുവരുന്നതായി ഊഹിക്കപ്പെടുന്നു. അവയിൽ വൈദികപരമ്പര പ്രാരംഭം മുതൽ നാനാതരത്തിലുള്ള അനുഷ്ഠാനങ്ങളോടു ചേർന്നാണ് പ്രവർത്തിച്ചതു്. യജ്ഞങ്ങളിൽ വിശിഷ്ട ദേവതകളെ ഉദ്ദേശിച്ച ദ്രവ്യങ്ങൾ ഹോമിക്കുന്നതിനുള്ള മഹത്ത്വത്തെയാണ് അതു പ്രകടിപ്പിക്കുന്നതു്. എന്നാൽ പൗരാണികപരമ്പരയുടെ പ്രവർത്തനം ലോകവൃത്താന്തത്തെ സമീക്ഷിച്ചു സമഞ്ജസമായിവർണ്ണിക്കുക ആയിരുന്നു ഈ രണ്ടു സമ്പ്രദായങ്ങളും മിക്കവാറും ഒത്തുചേർന്നാണ് വികസിച്ചതും.

ഉത്പന്നമാത്രസ്യപുരാ ബ്രഹ്മണോഽവ്യക്തജന്മനഃ
പുരാണമേതത് വേദാശ്ച മുഖേഭ്യോഽനുവിനിസ്സൃതാഃ (20)
വേദാൻ സപ്തർഷയസ്തസ്മാദ് ജഗൃഹുസ്തസ്യ മാനസാഃ
പുരാണം ജഗൃഹുശ്ചാദ്യാ മുനയസ്തസ്യ മാനസാഃ (23)

മാർക്കണ്ഡപുരാണം 45–ാം അദ്ധ്യായത്തിലെ ഈ ശ്ലോകങ്ങളിൽ നിന്നു സ്പഷ്ടമാകുന്നതു്. പ്രാചീനകാലത്തു ഋഷിപരമ്പര എന്നും മുനിപരമ്പര എന്നും വ്യത്യസ്തങ്ങളായ രണ്ടു സമ്പ്രദായങ്ങൾ ഉണ്ടായിരുന്നു എന്നാണല്ലോ അവയിൽ ബ്രഹ്മാവിന്റെ മാനസപുത്രന്മാരായ സപ്തർഷികൾ ബ്രഹ്മമുഖങ്ങളിൽ നിന്നു വേദങ്ങളെയും സനകാദികളായ മാനസപുത്രന്മാർ പുരാണത്തേയുംഗ്രഹിച്ചു. മന്ത്രങ്ങൾ ആവിഷ്കരിച്ചവരെന്നും ജ്ഞാനംകൊണ്ടു സംസാരസാഗര

ത്തിന്റെ അക്കരെ കടന്നവരെന്നും 'ഋഷി'ശബ്ദത്തിന്ന് അർത്ഥം പറയാം ജ്ഞാനം, ശ്രുതി, സത്യം, തപസ്സ് ഇവ ഒത്തിണങ്ങിയവരാണ് ഋഷികൾ എന്ന് വായുപുരാണത്തിൽ കാണുന്നു. ബ്രഹ്മർഷി, ദേവർഷി, മഹർഷി, പരമർഷി,കാണ്ഡർഷി,ശ്രുതർഷി,ജ്ഞാനർഷി ഇങ്ങനെ ഋഷികളെ ഏഴായി വിഭജിച്ചിട്ടുണ്ട്. ഈ ഋഷികളുടെ പരമ്പരയിൽക്കൂടിയാണ് വേദമന്ത്രങ്ങളും യജ്ഞയാഗാദി കർമ്മങ്ങളും ലോകത്തിൽ പ്രചരിച്ചത്.

## പുരാണം—വ്യാസനു മുൻപും പിൻപും

ബ്രഹ്മസാക്ഷാത്കാരം സിദ്ധിച്ച സർവ്വസംഗപരിത്യാഗികളായി കഴിയുന്ന മഹാത്മാക്കളാണു മുനികൾ. "ശൂന്യാകാര നികേതഃസ്യാത് യത്രസായംഗൃഹോമുനിഃ" എന്ന പ്രമാണമനുസരിച്ച് ശൂന്യമായ ഗൃഹത്തിൽ നിവസിക്കുകയും പ്രഭാതത്തിൽ ആ സങ്കേതം വിട്ടു വെളിയിൽ സഞ്ചരിക്കുകയും സായംകാലത്ത് വീണ്ടും മടങ്ങി അവിടെ വന്നുവിശ്രമിക്കുകയും ചെയ്യുന്നവരാണു മുനികൾ. അവർക്ക് 'സായംഗൃഹന്മാർ' എന്നും പേരുണ്ട് എന്നു ശംഖസ്മൃതി വാക്യത്തിൽ നിന്നു മനസ്സിലാക്കാം. ആ മുനികളാണ് വ്യാസനു മുമ്പ് യജ്ഞശാലകളിലും മററും ചെന്ന് പുരാണ പ്രവചനങ്ങൾ നടത്തിയിരുന്നത്. ശതപഥബ്രാഹ്മണത്തിൽ പതിനാലാം കാണ്ഡം നാലാമദ്ധ്യായം മൂന്നാം ബ്രാഹ്മണത്തിൽ അശ്വമേധയാഗത്തെക്കുറിച്ചു പ്രതിപാദിക്കുന്നു. അവിടെ 'പാരിപ്ലവാഖ്യാനം' വിശദമായി വ്യാഖ്യാനിച്ചിട്ടുണ്ട്. അതിൽ നിന്നു വ്യാസനു മുമ്പുള്ള പുരാണത്തിന്റെ സ്വരൂപം മനസ്സിലാക്കാം. "യജ്ഞമണ്ഡപത്തിൽ മൂന്നു സാവിത്രീയജ്ഞങ്ങൾ നടത്തപ്പെടുന്നു. അതിനു ശേഷം അശ്വമേധത്തിനു തെരഞ്ഞെടുത്തകുതിരയെ നാനാദിക്കിലേക്കും സഞ്ചരിക്കാൻ വിടുന്നു. തുടർന്ന് യജ്ഞമണ്ഡപത്തിൽ അനേകം അനുഷ്ഠാനങ്ങൾ നടത്തപ്പെടുന്നു. ഋത്വിക്കുകളും ഹോതാക്കളും ഉദ്ഗാതാക്കളും ബ്രഹ്മാവും യഥാസ്ഥാനം ഇരുന്നതിനു ശേഷം അവിടെ അശ്വമേധയജ്ഞത്തിൽ ദീക്ഷിതനായ

വ്യക്തിക്ക് വേദപുരാണേതിഹാസങ്ങൾ ചൊല്ലി വ്യാഖ്യാനിച്ചു കൊടുക്കുകയാണു പതിവ്. ഇതിനു 'പാരിപ്ലവവ്യാഖ്യാനം' എന്നു പറയുന്നു ഒരു വർഷത്തോളം ഇതു നീണ്ടുനില്ക്കും. പത്തു ദിവസംകൊണ്ട് പാരിപ്ലവവ്യാഖ്യാനം ഒരു ആവർത്തി പൂർണ്ണമാകും. വീണ്ടും ആവർത്തിച്ചുകൊണ്ടിരിക്കും. ദിവസവും ഋത്വിക്കും യജമാനനും കൂടാതെ പല തരത്തിലുള്ള ശ്രോതാക്കളും യജ്ഞമണ്ഡപത്തിലേക്കു വരാറുണ്ട്. ഒരു വർഷം ഇങ്ങനെ മുപ്പത്തിയാറു പ്രാവിശ്യം നടക്കും ഇതിഹാസങ്ങളുടെയും പുരാണങ്ങളുടെയും പ്രവചനം 360 ദിവസവും ഉണ്ടായിരിക്കും. പുരാണപ്രവചനം മിക്കവാറും രാത്രിയിലാണു നടത്തുക. ഇതിൽ നിന്നു സിദ്ധിക്കുന്നതു് വൈദികാനുഷ്ഠാനങ്ങളോടൊപ്പം പുരാണ പ്രവചനങ്ങളും വൈദികകാലം മുതൽ നടന്നുവന്നിരുന്നു എന്നാണ്. പക്ഷെ, ഇന്നത്തെപ്പോലെ വ്യാസനു മുമ്പ് നടന്നിരുന്ന പുരാണ പ്രവചനങ്ങൾക്കു മേന്മ കല്പിക്കപ്പെട്ടിരുന്നില്ല. ഇക്കാലത്തു പുരാണ പ്രവചനങ്ങൾക്കു ഹിന്ദുക്കൾ വലിയ മാന്യത കല്പിക്കുന്നു. ബാണഭട്ടന്റെ കാലമായ ഏഴാം ശതാബ്ദം മുതൽ ക്ഷേത്രങ്ങളിൽ പുരാണപ്രവചനങ്ങൾ നടന്നു വന്നിരുന്നതായി തത്തത്കാലിക ഗ്രന്ഥങ്ങളിൽ നിന്നു മനസ്സിലാക്കാൻ കഴിയും.

## വ്യാസന്മാർ

പുരാണങ്ങളുടെ പരിഷ്കർത്താവും പ്രവക്താവും പ്രചാരകനും വ്യാസൻ ആണെന്നു പുരാണങ്ങൾ എല്ലാം സമ്മതിക്കുന്നു. എന്നാൽ വ്യാസൻ എന്നതു ഒരു വ്യക്തിയുടെ പേരല്ല ഒരുബിരുദസ്ഥാനം ആണ്. ഓരോ കല്പത്തിലും ദ്വാപരയുഗം തോറും വിഷ്ണു വ്യാസനായി അവതരിച്ചു വേദങ്ങളേയും പരിതഃസ്ഥിതിക്കിണങ്ങത്തക്കവണ്ണം പരിഷ്കരിച്ച് ജനസാമാന്യത്തിന്റെ നന്മയ്ക്കുവേണ്ടി പ്രചരിപ്പിക്കുന്നുണ്ടെന്നു വിഷ്ണു പുരാണത്തിലും ദേവീ ഭാഗവതത്തിലും വർണ്ണിച്ചു കാണുന്നു. ഈ കല്പത്തിലെ ഒന്നാമത്തെ വ്യാസൻ ബ്രഹ്മാവും രണ്ടാമത്തെ വ്യാസൻ പ്രജാപതിയും മൂന്നാ

മത്തെ വ്യാസൻ ശുക്രാചാര്യനും, നാലാമത്തെ വ്യാസൻ ബൃഹസ്പതിയും, അഞ്ചാമത്തെ വ്യാസൻ സൂര്യനും ആറാമത്തെ വ്യാസൻ യമനും, ഏഴാമത്തെ വ്യാസൻ ഇന്ദ്രനും, എട്ടാമത്തെവ്യാസൻ വസിഷ്ഠനും, ഒൻപതാമത്തെവ്യാസൻ സാരസ്വതനും, പത്താമത്തെ വ്യാസൻ ത്രിധാമാവും, പതിനൊന്നാമത്തെ വ്യാസൻ ത്രിശിഖനും പന്ത്രണ്ടാമത്തെ വ്യാസൻ ഭരദ്വാജനും, പതിമൂന്നാമത്തെ വ്യാസൻ അന്തരീക്ഷനും, പതിനാലാമത്തെ വ്യാസൻ വർണിയും, പതിനഞ്ചാമത്തെ വ്യാസൻ ത്രയ്യാരുണനും, പതിനാറാമത്തെ വ്യാസൻ ധനഞ്ജയനും, പതിനേഴാമത്തെ വ്യാസൻ കൃതഞ്ജയനും, പതിനെട്ടാമത്തെ വ്യാസൻ ജയനും, പത്തൊമ്പതാമത്തെ വ്യാസൻ ഭരദ്വാജനും, ഇരുപതാമത്തെ വ്യാസൻ ഗൗതമനും, ഇരുപത്തിയൊന്നാമത്തെ വ്യാസൻ ഹര്യാത്മാവും, ഇരുപത്തിരണ്ടാമത്തെ വ്യാസൻ വാജശ്രവസ്സും ഇരുപത്തിമൂന്നാമത്തെവ്യാസൻ സോമശുഷ്മായണ ത്രിണബിന്ദുവും, ഇരുപത്തിനാലാമത്തെ വ്യാസൻ ഭാർഗ്ഗവ ഋക്ഷനും വാല്മീകി, ഇരുപത്തിയഞ്ചാമത്തെ വ്യാസൻ ശക്തിയും, ഇരുപത്തിയാറാമത്തെ വ്യാസൻ പരാശരനും, ഇരുപത്തിയേഴാമത്തെ വ്യാസൻ ജാതുകർണ്ണനും, ഇരുപത്തിയെട്ടാമത്തെ വ്യാസൻ കൃഷ്ണദ്വൈപായനനും ആണെന്നു വിഷ്ണു പുരാണത്തിലും ദേവീ ഭാഗവതത്തിലും പറയുന്നു. ഇപ്പോൾ ശ്വേതവരാഹകല്പമാണ്. ഒരു കല്പത്തിൽ പതിനാലു മനുക്കളും ഓരോ മനുവിനും എഴുപത്തൊന്നു ചതുര്യുഗം ഭരണകാലവും ആണ്. ഇപ്പോൾ ഏഴാമത്തെ മനുവായ വൈവസ്വതനാണ് ഭരിക്കുന്നത്. ഇരുപത്തിയേഴ് ചതുര്യുഗം കഴിഞ്ഞ് ഇരുപത്തിയെട്ടാമത്തെ ചതുര്യുഗത്തിലെ കലിയുഗമാണ് ഇപ്പോൾ. അതുകൊണ്ടാണ് ഈ മന്വന്തരത്തിൽ ദ്വാപരയുഗംതോറും അവതരിച്ച ഇരുപത്തിയെട്ടു വ്യാസന്മാരുടെ പേരുകൾ പുരാണങ്ങളിൽ വർണ്ണിച്ചിരിക്കുന്നത്.

## കൃഷ്ണ ദ്വൈപായന വ്യാസനും പുരാണ സാമഗ്രികളും

ഈ യുഗത്തിലെ പുരാണങ്ങളുടെ കർത്താവാണല്ലോ പരാശരസുതനായ കൃഷ്ണദ്വൈപായനൻ. പരാശരന്റെ പുത്രനാകയാൽ പാരാശര്യനെന്നും യമുനയുടെ ദ്വീപിൽ സത്യവതിയിൽ ജനിച്ചതുകൊണ്ട് ദ്വൈപായനൻ എന്നും കറുത്ത നിറമായതു കൊണ്ടു കൃഷ്ണൻ എന്നും വേദങ്ങളെ വിഭജിച്ചതു കൊണ്ടു വ്യാസൻ എന്നും അദ്ദേഹത്തിനു പേരുണ്ടായി. ആ കൃഷ്ണദ്വൈപായന വ്യാസനാണ് ഇന്നത്തെ പുരാണങ്ങൾക്ക് അധിഷ്ഠാനമായ പുരാണ സംഹിത നിർമ്മിച്ചത്. ഏതെല്ലാം സാമഗ്രികൾ കൊണ്ടാണു കൃഷ്ണദ്വൈപായനൻ പുരാണസംഹിത നിർമ്മിച്ചതെന്ന് വിഷ്ണുപുരാണത്തിൽ പറയുന്നു:-

ആഖ്യാനൈശ്ചാപ്യുപാഖ്യാനൈർഗാഥാഭിഃ കല്പശുദ്ധിഭിഃ
പുരാണസംഹിതാം ചക്രേ പുരാണാർത്ഥവിശാരദഃ

വി.പു. 3.6.15

പുരാണങ്ങളുടെ അർത്ഥം നല്ലതുപോലെ അറിയുന്ന വേദവ്യാസൻ ആഖ്യാനം, ഉപാഖ്യാനം, ഗാഥ, കല്പശുദ്ധി ഈ നാലുപകരണങ്ങൾകൊണ്ടാണു പുരാണസംഹിത രചിച്ചതെന്നു ഇതിൽ നിന്നു മനസ്സിലാക്കാം.

നേരിൽ കണ്ട കഥയാണ് ആഖ്യാനം. പരമ്പരയാ കേട്ടറിഞ്ഞിട്ടുള്ള കഥ ഉപാഖ്യാനമാകുന്നു.

സ്വയം ദൃഷ്ടാർത്ഥകഥനം പ്രാഹുരാഖ്യാനകം ബുധാഃ
ശ്രുതസ്യാർത്ഥസ്യ കഥനം ഉപാഖ്യാനം പ്രചക്ഷതേ.

എന്നു വിഷ്ണുപുരാണത്തിന്റെ ശ്രീധരീയ വ്യാഖ്യാനത്തിൽ ശ്രീധര സ്വാമികൾ ഉദ്ധരിച്ചിരിക്കുന്നു. എന്നാൽ, മറ്റു ചില പണ്ഡിതന്മാരുടെ പക്ഷം പ്രധാന കഥ ആഖ്യാനവും അതിലടങ്ങിയ ഉപകഥകൾ ഉപാഖ്യാനവും ആകുന്നു. എന്നാണ്. രാമായണത്തിൽ ശ്രീരാമചരിതം ആഖ്യാനവും സുഗ്രീവാദിചരിതം ഉപാഖ്യാനവും ആണ്. വേദ

പുരാണേതിഹാസങ്ങളിൽ അനേകം പ്രാചീനപദ്യങ്ങൾ ഉദ്ധരിക്കപ്പെട്ടു കാണുന്നു. പക്ഷെ, അവയുടെ കർത്താക്കൾ ആരാണെന്ന് അറിയുവാൻ നിവൃത്തിയില്ല. അങ്ങനെ ഉദ്ധരിക്കപ്പെട്ടിട്ടുള്ള ശ്ലോകങ്ങൾക്കാണ് ഗാഥ എന്നു പറയുന്നത്. ഋഗ്വേദസംഹിതയിൽ ഇതിനു 'നാരാശംസി' എന്നാണ് പേരു നല്കിയിരിക്കുന്നത്. ഐതരേയ ബ്രാഹ്മണത്തിൽ ഇന്ദ്രാഭിഷേകഘട്ടത്തിൽ പ്രാചീനചക്രവർത്തികളുടെ രാജ്യാഭിഷേകത്തെയും അവർ നടത്തിയ യാഗങ്ങളുടെയും വിവരണം നല്കുന്നുണ്ട്. അവിടെ അനേകം പ്രാചീനഗാഥകൾ ഉദ്ധരിച്ചിരിക്കുന്നു. അതുപോലെ അജ്ഞാതകർത്തൃകങ്ങളായ പദ്യങ്ങൾ പ്രകൃതത്തിനു യോജിക്കത്തക്കവിധം പുരാണങ്ങളിലും ഉദ്ധരിക്കപ്പെട്ടു കാണുന്നു. കല്പശുദ്ധി എന്ന പദത്തിന് ശ്രാദ്ധകല്പം എന്നാണ് ശ്രീധരസ്വാമി നല്കിയിരിക്കുന്ന വ്യാഖ്യാനം. എന്നാൽ വേദപുരാണപണ്ഡിതനും ഗവേഷകനും ആയ പണ്ഡിത മധുസൂദനഓഝാ കല്പശുദ്ധി എന്ന പദത്തിൽ ധർമ്മശാസ്ത്രത്തിലെ സർവ്വവിഷയങ്ങളും ഉൾക്കൊള്ളുന്നു. എന്നു വ്യാഖ്യാനിച്ചിട്ടുണ്ട്. വേദാംഗങ്ങളിൽ ഒന്നാണു കല്പം. അതിൽ ശ്രൗതം, ഗൃഹ്യം, ധർമ്മസൂത്രം, സദാചാരം, സംസ്കാരം മുതലായവ എല്ലാം അടങ്ങുന്നു ശുദ്ധി എന്ന പദത്തിനു ശോധനം എന്നാണ് അർത്ഥം. മലശുദ്ധി, സ്പർശശുദ്ധി, അഘശുദ്ധി, ഏനഃശുദ്ധി, മനഃശുദ്ധി ഇവയെല്ലാം ശുദ്ധിയിൽ ഉൾപ്പെടും. ഇങ്ങനെയുള്ള ആഖ്യാനാദികൾകൊണ്ടാണ് ഭഗവാൻ കൃഷ്ണദ്വൈപായനവ്യാസൻ പുരാണസംഹിത വിരചിച്ചത്. പുരാണപ്രസിദ്ധമായ ആ സംഹിത ഗവേഷകന്മാരുടെ ദൃഷ്ടിയിൽ ഇതുവരെയും പെട്ടിട്ടില്ല. കാലക്രമത്തിൽ അതു നഷ്ടപ്പെടുകയോ മററു പുരാണങ്ങളിൽ അടങ്ങി സ്വാവ്യക്തിത്വം ഇല്ലാതാകുകയോ ചെയ്തതായി ഊഹിക്കപ്പെടുന്നു.

## കൃഷ്ണദ്വൈപായനവ്യാസനും ശിഷ്യപ്രശിഷ്യപരമ്പരയും

വ്യാസൻ പുരാണസംഹിത രചിച്ച് തൻെറ ഉത്തമ ശിഷ്യനായ സൂതനെ പഠിപ്പിച്ചു. സൂതൻ പ്രതിലോമ ജാതിയിൽപ്പെട്ട ഒരു വ്യക്തി ആണ്. ക്ഷത്രിയപിതാവിന് ബ്രാഹ്മണസ്ത്രീയിൽ പ്രതിലോമമായി ജനിച്ച സന്താനമാണ് സൂതൻ എന്നു മനുസ്മൃതിയിലും ധർമ്മസൂത്രങ്ങളിലും പ്രതിപാദിക്കുന്നു. പക്ഷെ, വേദവ്യാസശിഷ്യനായ സൂതൻ രോമഹർഷണനാണ്. അദ്ദേഹം ബ്രാഹ്മണനാണെന്നു പറയപ്പെടുന്നു. പുരാണപ്രവചനങ്ങൾകൊണ്ടു ശ്രോതാക്കളെ പുളകമണിയിച്ചതുകൊണ്ടോ ശ്രീ വ്യാസൻെറ പുരാണപ്രവചനം കേട്ട് രോമാഞ്ചിതനായതുകൊണ്ടോ ആയിരിക്കാം ആ സൂതനു രോമഹർഷണൻ എന്ന പേരു സിദ്ധിച്ചതെന്നു ചിലർ അഭിപ്രായപ്പെടുന്നു. നൈമിശാരണ്യത്തിൽ കൂടിയ അനേകം ഋഷികളുടെ ജിജ്ഞാസ ശമിക്കത്തക്കവണ്ണം പുരാണപ്രവചനം നടത്തിയ സൂതൻ ഉച്ചകുലത്തിൽ ജനിച്ച മഹാപണ്ഡിതനാണ്. പുരാണപ്രവചനം നടത്തിയതുകൊണ്ടു അദ്ദേഹത്തിനു സൂതൻ എന്ന പേരു സിദ്ധിച്ചു. വേനൻെറ പുത്രനായ പൃഥുവിൻെറ യജ്ഞത്തിൽ അഗ്നികുണ്ഡത്തിൽ നിന്നുണ്ടായതാണ് അദ്ദേഹം. അതുകൊണ്ട് അഗ്നികുണ്ഡസൂതൻ എന്ന പേരിലും അദ്ദേഹം അറിയപ്പെടുന്നു. വായുപുരാണത്തിൽ ഈ വിഷയം പ്രതിപാദിച്ചിട്ടുണ്ട്. എന്നാൽ, ഭാഗവതത്തിലും ബൃഹന്നാരദപുരാണത്തിലും താൻ വിലോമജനാണെന്നു സൂതൻതന്നെ പറയുന്നു. അതിനാൽ, സൂതൻ ബ്രാഹ്മണനല്ലെന്നു ചിലർക്കു പക്ഷം ഉണ്ടു്. പൃഥുവിൻെറ യജ്ഞത്തിൽ ബൃഹസ്പതിയുടെ ആഹുതി ഇന്ദ്രൻെറ ആഹുതിയാൽ പരാജയപ്പെട്ട അവസരത്തിലാണ് സൂതൻ ഉണ്ടായതു്. ബൃഹസ്പതി ബ്രാഹ്മണനും, ഇന്ദ്രൻ ക്ഷത്രിയനും ആണ്. ഇതുകൊണ്ടു് താൻ പ്രതിലോമജൻ ആണെന്നു സൂതൻ പറയുന്നതിൽ

തെററില്ല. പക്ഷെ, അദ്ദേഹം അയോനിജനും ദിവ്യനും ആയ ഒരു മഹാത്മാവായിട്ടാണ് ഗണിക്കപ്പെടുന്നത്. ആ രോമഹർഷണസൂതന്റെ മകനാണ് ജനമേജയന്റെ യാഗത്തിൽ വച്ച് ഭാരതപ്രവചനം നടത്തിയ ഉഗ്രശ്രവസ്സ്.

ഇങ്ങനെ എല്ലാംകൊണ്ടും ഉത്തമനായ ഒരു ശിഷ്യനാണ് ഭഗവാൻ വ്യാസൻ പുരാണങ്ങൾ ഉപദേശിച്ചു കൊടുത്തതു്. അതോടുകൂടി പുരാണസാഹിത്യത്തിനു അത്ഭുതപൂർവ്വമായ വികാസം ഉണ്ടായി. അതുവരെ യജ്ഞശാലകളിൽ മൗലികമായി പ്രചരിച്ചിരുന്ന പുരാണവിദ്യയെ സർവ്വവിജ്ഞാനഭണ്ഡാരമായ മഹാഗ്രന്ഥമാക്കി വ്യാസൻ ലോകത്തിൽ അവതരിപ്പിച്ചു.

രോമഹർഷണസൂതനു ആത്രേയനായ സുമതി, കാശ്യപഗോത്രജനായ അകൃതവ്രണൻ, ഭരദ്വാജഗോത്രജനായ അഗ്നിവർച്ചസ്സ് വസിഷ്ഠഗോത്രജനായ മിത്രായുസ്സ്, സാവർണ്ണി ആയ സോമദത്തി, സാംശപായനനായ സുശർമ്മാവ് ഇങ്ങനെ ആറു ശിഷ്യന്മാർ ഉണ്ടായിരുന്നതായി വായുപുരാണത്തിൽ കാണുന്നു.

വ്യാസൻ നിർമ്മിച്ച പുരാണസംഹിതയെ ആശ്രയിച്ച് ലോമഹർഷണസൂതനും ഒരു പുരാണസംഹിത നിർമ്മിച്ചു. അതിനെ അവലംബിച്ചു സൂതന്റെ ശിഷ്യന്മാരായ ശാംശപായനനും അകൃതവ്രണനും സാവർണ്ണിയും ഒരോ സംഹിത രചിച്ചിട്ടുണ്ട്. രോമഹർഷണന്റെയും ശിഷ്യന്മാരുടെയും സംഹിതകൾ ചേർന്നു നാലു സംഹിതകൾ ഉള്ളതായി വിഷ്ണുപുരാണത്തിലും അഗ്നിപുരാണത്തിലും പറയുന്നുണ്ടു്. ഈ സംഹിതകളെ പ്രക്രിയാപാദം, ഉപോദ്ഘാതപാദം, അനുഷംഗപാദം, ഉപസംഹാരപാദം ഇങ്ങനെ നാലായി വിഭജിച്ചു കാണുന്നു. ഇവയിൽ ഓരോന്നിനും തമ്മിൽ അർത്ഥത്തിനു വ്യത്യാസം ഒന്നുമില്ലെങ്കിലും ശ്ലോകങ്ങൾക്ക് വ്യത്യാസം ഉണ്ടു്. ഇങ്ങനെ വ്യാസനും തന്റെ ശിഷ്യപ്രശിഷ്യ പരമ്പരയും കൂടി സർവത്ര പ്രചാരി

പ്പിക്കുകയും വികസിപ്പിക്കുകയും ചെയ്തു കൊണ്ടുവന്ന പുരാണങ്ങളാണ് ഇന്നു പ്രചുരപ്രചാരത്തിലിരിക്കുന്നത്.

## പുരാണവിഭജനത്തിന്റെ ഉദ്ദേശവും ഉപപത്തിയും

പുരാണസംഹിതയെ ഉപജീവിച്ച് പുരാണങ്ങളുടെ സംഖ്യ വളരെ വർദ്ധിച്ചു. അവയെ മഹാപുരാണങ്ങൾ, ഉപപുരാണങ്ങൾ, ഔപപുരാണങ്ങൾ എന്ന മൂന്നായി പണ്ഡിതന്മാർ വിഭജിച്ചിരിക്കുന്നു. പുരാണങ്ങളിൽ ഏറ്റവും പ്രാധാന്യവും പ്രാമാണ്യവും മഹാപുരാണങ്ങൾക്കാണ്. ബ്രഹ്മപുരാണം, പത്മപുരാണം, വിഷ്ണുപുരാണം, ശിവപുരാണം, ലിംഗപുരാണം, ഗരുഡപുരാണം, നാരദപുരാണം, ഭാഗവതപുരാണം, അഗ്നിപുരാണം, സ്കന്ദപുരാണം ഭവിഷ്യപുരാണം, ബ്രഹ്മവൈവർത്തപുരാണം, മാർക്കണ്ഡേയപുരാണം, വാമനപുരാണം, വരാഹപുരാണം, മത്സ്യപുരാണം, കൂർമ്മപുരാണം, ബ്രഹ്മാണ്ഡപുരാണം ഇവയാണ് പതിനെട്ടു മഹാപുരാണങ്ങൾ. ഇവയെ ആശ്രയിച്ചും അല്ലാതെയും പിൽക്കാലത്തു ഉപപുരാണങ്ങളും ഔപപുരാണങ്ങളും പതിനെട്ടു വീതം ഉണ്ടായിട്ടുണ്ട്. അവയുടെ കർത്തൃത്വവും പൗരാണികന്മാർ വ്യാസനിൽ അർപ്പിക്കുന്നുണ്ടെങ്കിലും വിചാരശീലന്മാരായ പണ്ഡിതന്മാർ അതു സമ്മതിക്കുന്നില്ല. സൃഷ്ടി, വിനാശം, വംശപരമ്പര, മനുക്കളുടെ വർണ്ണന, വിശിഷ്ടവ്യക്തികളുടെ ചരിത്രം ഈ അഞ്ചു വിഷയങ്ങൾ മുഖ്യമായും പുരാണങ്ങളിൽ പ്രതിപാദിച്ചിരിക്കണമെന്നാണ് നിയമം.

> സർഗ്ഗശ്ച പ്രതിസർഗ്ഗശ്ച വംശോ മന്വന്തരാണി ച
> വംശാനുചരിതം ചേതി പുരാണം പഞ്ചലക്ഷണം.

എന്നു അമരസിംഹൻ പുരാണത്തിന്റെ ലക്ഷണം കൊടുത്തിരിക്കുന്നതു് ഇതിനു തെളിവാണ്. ബ്രഹ്മാവു്, വിഷ്ണു, സൂര്യൻ, രുദ്രൻ മുതലായ ദേവതകളുടെ മാഹാത്മ്യവും ധർമ്മം, അർത്ഥം, കാമം, മോക്ഷം ഇവയുടെ സ്വരൂ

പവും സർഗ്ഗാദി പഞ്ചലക്ഷണങ്ങളോടു കൂടി പുരാണങ്ങളിൽ വർണ്ണിക്കണം എന്നാണ് മത്സ്യപുരാണം ഉപദേശിക്കുന്നതു്. ഈ ലക്ഷണങ്ങൾ ത്തിണങ്ങിയതാണ് മഹാപുരാണങ്ങൾ പതിനെട്ടും പതിനെട്ട് എന്ന സംഖ്യക്ക് സംസ്കൃതസാഹിത്യത്തിൽ വളരെ പവിത്രതയും വ്യാപകത്വവും ഗൗരവവും കല്പിക്കപ്പെട്ടിട്ടുണ്ട്. മഹാഭാരതത്തിനു പതിനെട്ട് പർവ്വങ്ങളും ശ്രീമദ്ഭഗവത് ഗീതയ്ക്കു് പതിനെട്ട് അദ്ധ്യായങ്ങളും ശ്രീമദ്ഭാഗവതത്തിനു പതിനെണ്ണായിരം ശ്ലോകങ്ങളും ഉള്ളതു് ആ പവിത്രതയെ ആണ് സൂചിപ്പിക്കുന്നതു്. അതുകൊണ്ടു പുരാണസംഖ്യ പതിനെട്ട് ആയതു യാദൃച്ഛികം അല്ലെന്നും അതിനു കാരണമുണ്ടെന്നും വിദ്വാന്മാർ അഭിപ്രായപ്പെടുന്നു. സൃഷ്ടി മുതലായ ലക്ഷണങ്ങൾകൊണ്ട് പുരാണങ്ങൾ സൃഷ്ടിയെയും സൃഷ്ടി കർത്താവിനെയും ആണ് സൂചിപ്പിക്കുന്നതു്. സൃഷ്ടിയിൽ മൂലതത്വങ്ങൾ പതിനെട്ട് ആയും സൃഷ്ടികർത്താവായ ഈശ്വരൻ ഉപാധിഭേദത്താൽ പതിനെട്ടായും ഗണിക്കപ്പെടുന്നതിന്റെ സൂചനയാണ് പുരാണസംഖ്യ എന്നു ചില പണ്ഡിതന്മാർ രേഖപ്പെടുത്തിക്കാണുന്നു. സൃഷ്ടിയുടെ ഉദയം വൈദിക ഛന്ദസ്സുകളിലാണെന്നു വേദം പറയുന്നു. ഏഴ് ഛന്ദസ്സുകൾ വേദത്തിലുണ്ടു്, അവയിൽ ഗായത്രിക്കും വിരാട്ടിനും പ്രാമുഖ്യം കല്പിക്കുന്നു. ഗായത്രി പൃഥിവിസ്ഥാനീയവും പ്രകൃതിരൂപവും വിരാട്ട് ദ്യുസ്ഥാനീയവും പുരുഷരൂപവും ആണെന്ന് പറയുന്നു. താണ്ഡ്യബ്രാഹ്മണത്തിൽ പറയുന്നു. അതിനാൽ, ദ്യോവ്, സൃഷ്ടിയുടെ പിതാവും പൃഥിവി മാതാവും ആണെന്നു പരിഗണിക്കപ്പെട്ടു. അതുകൊണ്ട്, ഗായത്രിയും വിരാട്ടും ചേർന്നാണ് സൃഷ്ടിപ്രക്രിയ ഉണ്ടാകുന്നതെന്നു് കാണാം. ഗായത്രിക്കു എട്ട് അക്ഷരങ്ങളും വിരാട്ടിനു പത്തു് അക്ഷരങ്ങളും ഉണ്ടു്. അവ രണ്ടും ചേരുമ്പോൾ പതിനെട്ട് അക്ഷരമാകുന്നു. അതുപോലെ, പുരാണങ്ങളുടെ മുഖ്യമായ പ്രതിപാദ്യം സൃഷ്ടിയും സ്രഷ്ടാവും ആണല്ലോ. പുരാണങ്ങളിൽ വർണ്ണിച്ചിട്ടുള്ള സാംഖ്യാനുസാരിയായ സൃഷ്ടിപ്രക്രിയ

അനുസരിച്ച് സൃഷ്ടിയിൽ പതിനെട്ടു ഘടകങ്ങൾ മുഖ്യമായി അടങ്ങിയിരിക്കുന്നു. പ്രകൃതിയും പുരുഷനും മൂലതത്വങ്ങളായതിനാൽ സൃഷ്ടിയിൽപെടാത്ത നിത്യപദാർത്ഥങ്ങളാണ്. അവയുടെ സംയോഗത്തിൽ നിന്നാണ് സൃഷ്ടിയിലെ മററു ഘടകങ്ങൾ ഉണ്ടാകുന്നതു്. പ്രകൃതി വികൃതികളായ മഹത്തത്വം, അഹങ്കാരതത്വം, ഭൂതതന്മാത്രകൾ അഞ്ചു്, മനസ്സു്, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു്, കർമ്മേന്ദ്രിയങ്ങൾ അഞ്ചു് ഇവ പതിനെട്ടാണ് സാംഖ്യമതമനുസരിച്ചുള്ള പ്രധാനപ്പെട്ട സൃഷ്ടിഘടകങ്ങൾ. ആ ഘടകങ്ങളെ സൂചിപ്പിക്കുന്നതിനാണു പുരാണങ്ങളെ പതിനെട്ടായി വിഭജിച്ചതെന്നു ചിലർ പറയുന്നു. അതുപോലെ സ്രഷ്ടാവായ ഈശ്വരൻ ഉപാധിഭേദത്താൽ ക്ഷേത്രജ്ഞൻ, അന്തരാത്മാവ്, ഭൂതാത്മാവ് എന്നു മൂന്നായി ഗണിക്കപ്പെടുന്നു. പരാത്പരൻ,അവ്യയൻ, അക്ഷരൻ,ക്ഷരൻ എന്നു ക്ഷേത്രജ്ഞൻ നാലു പ്രകാരത്തിലും, അന്തരാത്മാവ്, അവ്യക്തൻ, മഹാൻ, വിജ്ഞാനാത്മാവ്, പ്രജ്ഞാനാത്മാവ്, പ്രാണാത്മാവ് എന്നു് അഞ്ചു പ്രകാരത്തിലും ഭൂതാത്മാവ് ശരീരാത്മാവ്, ഹംസാത്മാവ്, ദിവ്യാത്മാവ്, വൈശ്വാനരൻ, തൈജസൻ, പ്രാജ്ഞൻ, ചിദാഭാസൻ, ചിദാത്മാവ് എന്നു ഒൻപതു പ്രകാരത്തിലും കല്പിക്കപ്പെടുന്നു. ഇവ മുഴുവൻ കൂടി ചേരുമ്പോൾ പതിനെട്ടാകുന്നു. ഇങ്ങനെ യാതൊരു പുരാണസംഖ്യ സ്രഷ്ടാവായ ഈശ്വരനെ സൂചിപ്പിക്കുന്നതു്. ഇതിനാൽ പുരാണങ്ങൾ പതിനെട്ടായി വിഭജിച്ചതു യുക്തിയുക്തമാണെന്നു സിദ്ധിക്കുന്നു.

പതിനെട്ടു പുരാണങ്ങളിൽ പത്തെണ്ണം ശിവമാഹാത്മ്യത്തെയും, നാലെണ്ണം ബ്രഹ്മാവിന്റെ മാഹാത്മ്യത്തെയും രണ്ടെണ്ണം വിഷ്ണുവിന്റെ മാഹാത്മ്യത്തെയും, രണ്ടെണ്ണം ദേവിയുടെ മാഹാത്മ്യത്തെയും വർണ്ണിക്കുന്നതായി സ്കന്ദപുരാണ കേദാരഖണ്ഡത്തിൽ പറയുന്നു. എന്നാൽ, തമിഴ് ഗ്രന്ഥങ്ങളിൽ ബ്രഹ്മപുരാണവും പത്മപുരാണവും ബ്രഹ്മാവിന്റെ മാഹാത്മ്യത്തെയും, ബ്രഹ്മവൈവർത്ത പുരാണം സൂര്യമാഹാത്മ്യത്തെയും അഗ്നിപുരാണം അഗ്നിമാഹാത്മ്യത്തെയും, ശിവപുരാണം സ്കന്ദപുരാണം,ലിംഗപുരാണം, കൂർമ്മ

പുരാണം, വരാഹപുരാണം വാമനപുരാണം, ഭവിഷ്യ പുരാണം, മത്സ്യപുരാണം, മാർക്കണ്ഡേയപുരാണം, ബ്രഹ്മാണ്ഡപുരാണം ഇവ പത്തും ശിവമാഹാത്മ്യത്തെയും, നാരദപുരാണം, ശ്രീമദ്ഭാഗവതം ഗരുഡപുരാണം വിഷ്ണുപുരാണം ഇവ നാലും വിഷ്ണുവിൻെറ മാഹാത്മ്യത്തെയും ആണ് വർണ്ണിക്കുന്നതെന്നും പറയുന്നു.

## ശിവപുരാണം മഹാപുരാണമോ?

പതിനെട്ടു പുരാണങ്ങളിൽ നാലാമത്തെ സ്ഥാനമാണ ശിവപുരാണത്തിനുള്ളത്. ചില പണ്ഡിതന്മാർ ശിവപുരാണത്തിനു പകരം വായുപുരാണത്തിനു നാലാം സ്ഥാനം കൊടുക്കുന്നു. അവർ ശിവപുരാണത്തിനു മഹാപുരാണങ്ങളിൽ സ്ഥാനമേ നല്കുന്നില്ല. എന്നാൽ, ശിവപുരാണത്തിനു വായുപുരാണം എന്നു കൂടി പേരുണ്ടെന്നു ബഹുഭൂരിപക്ഷം പണ്ഡിതന്മാരും അഭിപ്രായപ്പെടുന്നു. ശിവപുരാണം ആദ്യം ഒരു ലക്ഷം ശ്ലോകങ്ങളോടും ദ്വാദശ സംഹിതകളോടും കൂടിയ ഒരു ബൃഹദ്ഗ്രന്ഥമായിരുന്നു.

അഷ്ടാദശപുരാണേഷു ദശഭിർഗ്ഗീയതേ ശിവഃ
ചതുർഭിർ ഭഗവാൻബ്രഹ്മാ, ദ്വാഭ്യാം ദേവീ തഥാ ഹരിഃ

സ്കം. കേ. ഖ. 1

ഈ പുരാണം ഉപദേശിച്ചതു ശിവനാകുന്നു. ഇതിൽ അറുപത്തിമൂവായിരം ശ്ലോകങ്ങൾ ശിവലോകത്തിലും ഇരുപത്തിനാലായിരം ശ്ലോകങ്ങൾ ഭൂമിയിലും പ്രചരിച്ചതായി പുരാണങ്ങൾ സൂചിപ്പിക്കുന്നു. ശിവൻ ഉപദേശിച്ചതുകൊണ്ടും ശിവമാഹാത്മ്യത്തെ പ്രകീർത്തിക്കുന്നതുകൊണ്ടും ശിവപുരാണം എന്ന പേരു സിദ്ധിച്ചു. അതു ഭൂമിയിൽ പ്രചരിപ്പിച്ചതു വായുദേവനാണ്. അതുകൊണ്ട് വായുപുരാണം എന്നും ഇതിനു പേരുണ്ടായതായി പറയപ്പെടുന്നു.

1 യഥാശിവസ്തഥാശൈവംപുരണം വായുനോദിതം
ശിവഭക്തിസമായോഗാന്നാമ്ന ദ്വയവിഭൂഷിതം

2 തദിദാ ശൈവമാഖ്യാതം പുരാണം വേദസമ്മതം
നിർമ്മിതം തച്ഛിവേനൈവ പ്രഥമം ബ്രഹ്മസമ്മിതം

3 തദേവ ലക്ഷസംഖ്യാതം ശൈവസംഖ്യാ വിഭേദതഃ
വ്യാസേന തത്ര സംക്ഷിപ്തം ചതുർവിംശസഹസ്രകം

ഈ പ്രമാണങ്ങൾ ശിവപുരാണം മഹാപുരാണങ്ങളിൽ പെട്ടതാണെന്നും അതിനു നാലാമത്തെ സ്ഥാനം ഉണ്ടെന്നും വ്യക്തമാക്കുന്നു.

## ശിവപുരാണസംഗ്രഹം

വ്യാസമഹർഷി സംക്ഷേപിച്ച ശിവപുരാണത്തിൽ വിദ്യേശ്വരം, രൗദ്രം, ശതരുദ്രം, കോടിരുദ്രം, ഉമ കൈലാസം, വായവീയം എന്നു് ഏഴു് സംഹിതകൾ അടങ്ങിയിട്ടുണ്ടു്. ഇതിൽ രണ്ടാമത്തെ രുദ്രസംഹിതയിൽ സൃഷ്ടി, സതി, പാർവതി, കുമാരൻ, യുദ്ധം എന്നു് അഞ്ചു ഖണ്ഡങ്ങൾ ഉണ്ടു്. അതുപോലെ, ഏഴാമത്തെ വായവീയസംഹിതയിൽ പൂർവ്വഭാഗം, ഉത്തരഭാഗം എന്നു രണ്ടുഖണ്ഡങ്ങളും ഉണ്ടു്. ശ്വേതവരാഹകല്പത്തിന്റെ ആരംഭത്തിൽ വായുപുരാണം പ്രയാഗയിൽ നടന്ന യാഗത്തിൽ വച്ചു് സൂതൻ ഋഷികൾക്കുപദേശിച്ചു കൊടുക്കുന്നതായിട്ടാണു് വർണ്ണിക്കപ്പെടുന്നതു്. പാപപങ്കിലമായ കലികാലത്തു പാപങ്ങൾ പെട്ടെന്നു നശിക്കുവാനുള്ള സാധനാമാർഗ്ഗ

1 ശിവനു സമാനമായ ശിവപുരാണം (വായുപുരാണം) ശിവഭക്തി പ്രധാനമായതുകൊണ്ടു് ശിവപുരാണം എന്നും വായു ഉപദേശിച്ചതു കൊണ്ടു വായുപുരാണം എന്നും രണ്ടുപേരുകൾ ഇതിനുണ്ടായി.

2 വേദസമ്മതമായ ശിവപുരാണം ഭഗവാൻ ശിവൻ നിർമ്മിച്ചതാണു്.

3 ഇതു ലക്ഷം ശ്ലോകങ്ങൾ ഉള്ളതായിരുന്നു എങ്കിലും പിന്നീടു വ്യാസമഹർഷി ഇരുപത്തിനാലായിരം ശ്ലോകമാക്കി സംക്ഷേപിച്ചു.

ങ്ങൾ എന്താണെന്ന മുനികൾ സൂതനോട്ട ചോദിക്കു കയും ശിവമാഹാത്മ്യശ്രവണമാണ പാപശാന്തിക്കുള്ള ഉപായം എന്ന് സൂതൻ മുനികളോട്ട പറയുകയും ചെയ്തു കൊണ്ടാണ ശിവപുരാണം തുടങ്ങുന്നതു്. ശിവപുരാണത്തിന്റെ സാമാന്യപരിചയം, സാധ്യം സാധന മുതലായവയുടെ വിചാരം, ശ്രവണം, കീർത്തനം, മനനം ഇവയുടെ പ്രാധാന്യം, ഭഗവാൻ ശിവന്റെ ലിംഗാദി സാകാരവിഗ്രഹങ്ങളുടെ രൂപം, ഓംകാരം, പഞ്ചാക്ഷരം ഇവയുടെ സ്വരൂപം, അവ ജപിക്കേണ്ടവിധം, അവയുടെ മഹത്വം, കാര്യബ്രഹ്മലോകം തുടങ്ങി കാരണരുദ്രലോകംവരെയുള്ള പരിചയം, പഞ്ചാവരണത്തോട്ട കൂടിയ ശിവലോകത്തിന്റെ അനിർവചനീയമായ മാഹാത്മ്യം, ശിവഭക്തന്മാരെ സത്കരിക്കുന്നതുകൊണ്ടുള്ള മേന്മ, ബന്ധം, മോക്ഷം ഇവയുടെ സ്വരൂപം, ശിവലിംഗപൂജാക്രമം, ഭസ്മസ്വരൂപനിരൂപണം, രുദ്രാക്ഷധാരണ മാഹാത്മ്യം തുടങ്ങി അനേക വിഷയങ്ങൾ ഒന്നാമത്തെ വിദ്യേശ്വര സംഹിതയിൽ പ്രതിപാദിക്കുന്നു.

രുദ്രസംഹിതയിലെ സൃഷ്ടിഖണ്ഡത്തിൽ നാരദബ്രഹ്മ സംവാദം, നാരദമോഹപ്രസംഗം, കാമവിജയ ഗർവ്വം കൊണ്ട് ത്രിമൂർത്തികളുടെ മുമ്പിൽചെന്ന് നാരദൻ തന്റെ മാഹാത്മ്യം വർണ്ണിക്കുന്നതു്. വിഷ്ണുമായാ നിർമ്മിതമായ നഗരത്തിൽശീലനിധിയുടെ കന്യകയിൽ മോഹിതനായ നാരദൻ ഭഗവാൻ വിഷ്ണുവിന്റെ സ്വരൂപം വേണമെന്ന അപേക്ഷിക്കുന്നതു്, നാരദന് വാനരന്റെ മുഖമുണ്ടാകുന്നതു്, അതുകണ്ടു ഹസിക്കുന്ന ശിവഗണങ്ങളെ കുപിതനായ നാരദൻ ശപിക്കുന്നതു്, മഹാപ്രളയ കാലത്തുസത്താമാത്ര സ്വരൂപമായ ബ്രഹ്മം മാത്രം അവശേഷിക്കുന്നതു്, ആ നിർഗ്ഗുണവും നിരാകാരവുമായ ബ്രഹ്മത്തിൽനിന്ന് സദാശിവന്റെ പ്രാദുർഭാവം, സദാശിവൻ ശക്തിയെ പ്രകടിപ്പിക്കുന്നതു്, സദാശിവനും ശക്തിയും കൂടി ആനന്ദവനത്തിൽ പ്രത്യക്ഷപ്പെടുന്നതു്, ശിവന്റെ വാമാങ്കത്തിൽ നിന്ന് വിഷ്ണുവിന്റെ ഉത്പത്തി, പ്രാകൃതസൃഷ്ടി, വിഷ്ണുവിന്റെ നാഭിയിൽ നിന്ന കമലം ഉദ്ഭവിക്കുകയും അതിൽ

ബ്രഹ്മാവും വിഷ്ണുവും ആ സ്തംഭത്തിൻെറ മുവടും തലയും അന്വേഷിച്ചിട്ട് അറിയാൻ സാധിക്കാതെ മടങ്ങി വന്ന ശിവനെ പ്രണമിക്കുന്നതു്, ബ്രഹ്മാവും വിഷ്ണുവും ശിവൻെറ ശബ്ദമയമായ ശരീരത്തെ ദർശിക്കുന്നതു. ഉമാസഹിതനായ ശിവൻ ബ്രഹ്മാവിൻെറയും വിഷ്ണുവിൻെറയും മുമ്പിൽ പ്രത്യക്ഷപ്പെട്ട തൻെറ സ്വരൂപം വ്യക്തമായി കാണിച്ചിട്ട് എല്ലാ ദേവതകളും തൻെറ സ്വരൂപമാണെന്നു പ്രതിപാദിക്കുന്നതു്, വിഷ്ണുവിനു രക്ഷയും ഭോഗമോക്ഷദാനത്തിനും അധികാരം നല്കിയിട്ട ശിവൻ മറയുന്നതു്, ശിവപൂജാവിധി, അതിൻെറ ഫലം, സ്വായംഭുവമനുശതരൂപ, ഋഷികൾ, ദക്ഷകന്യകൾ, അവരുടെ സന്താനങ്ങൾ ശിവമാഹാത്മ്യം ഇവയുടെ പ്രതിപാദനം തുടങ്ങി അനേകം വിഷയങ്ങൾ വർണ്ണിക്കപ്പെട്ടന്നു. സൃഷ്ടിഖണ്ഡം എന്ന പേരുകൊണ്ട് സൃഷ്ടി എന്ന പുരാണലക്ഷണം ഇതിൽ സമന്വയിക്കുന്നതായി പരിഗണിക്കാം.

സതീഖണ്ഡമാണ് അടുത്തതു്. നാരദൻെറ ചോദ്യങ്ങൾ, ബ്രഹ്മാവിൻെറ ഉത്തരം, സദാശിവനിൽ നിന്നു ത്രിമൂർത്തികളുടെയും ബ്രഹ്മാവിൽ നിന്നു ദേവന്മാർ തുടങ്ങിയ ജീവന്മാരുടെയും ഉത്പത്തി, കാമദേവനും രതിയും തമ്മിലുള്ള വിവാഹം, കുമാരി സന്ധ്യയുടെ ചരിത്രം, വസിഷ്ഠനും അരുന്ധതിയും തമ്മിലുള്ള വിവാഹം, ബ്രഹ്മാവു രുദ്രൻെറ വിവാഹത്തിനു വേണ്ടി പ്രവർത്തിക്കുന്നതു്, വിഷ്ണു ശിവനെ ആരാധിക്കുവാനുള്ള മാർഗ്ഗം ബ്രഹ്മാവിനുപദേശിച്ചു കൊടുക്കുന്നതു്, ദക്ഷൻെറ തപസ്സ്, ശിവൻ ദക്ഷനു വരം നല്കുന്നത്, ബ്രഹ്മാവിൻെറ ആജ്ഞയെ അനുസരിച്ച് ദക്ഷൻ മൈഥുനീ സൃഷ്ടി നടത്തുന്നത്, ദക്ഷപുത്രന്മാരായ ഹര്യശ്വന്മാരും ശബളാശ്വന്മാരും നിവൃത്തിപ്രധാനന്മാരായി തീരുന്നത്, നാരദന്റെ ഉപദേശമാണതിനു കാരണം എന്നു കരുതി ദക്ഷൻ നാരദനെ ശപിക്കുന്നത്, ദക്ഷൻെറ ഗൃഹത്തിൽ ശിവൻ സതീരൂപത്തിൽ അവതരിക്കുന്നത്, സതിയുടെ തപസ്സ്,

ശിവനും സതിയും തമ്മിലുള്ള വിവാഹം, ശിവൻ സതിക്കു നവധാഭക്തിയുടെ സ്വരൂപം ഉപദേശിച്ചു കൊടുക്കുന്നത്, പ്രയാഗയിൽ വച്ച് മുനികൾ ചേർന്നു നടത്തിയ ദക്ഷന്റെ യജ്ഞത്തിൽ ശിവനെ തിരസ്കരിക്കുകയും ശപിക്കുകയും ചെയ്യുന്നത്, ദക്ഷയാഗത്തിലേക്കു സതിയുടെ യാത്ര, ദക്ഷൻ ശിവദ്രോഹിയാണെന്നറിഞ്ഞിട്ടും ശിവഗണങ്ങളോടു കൂടി സതി ദക്ഷന്റെ യജ്ഞമണ്ഡപത്തിലേക്ക് പോകുന്നതും സതിയുടെ ദേഹത്യാഗവും, സതിയുടെ ദേഹത്യാഗമറിഞ്ഞു കുപിതനായ ശിവൻ തന്റെ ജടയിൽ നിന്നുണ്ടായ വീരഭദ്രനെയും മഹാകാളിയെയും ദക്ഷയജ്ഞധ്വംസനത്തിനു വിനിയോഗിക്കുന്നതു്, ദക്ഷയജ്ഞവിധ്വംസനം, ദേവന്മാരുടെ ശിവസ്തുതി, ശിവൻ യജ്ഞമണ്ഡപത്തിലെത്തി ദക്ഷനെ ജീവിപ്പിക്കുന്നത്, ദക്ഷന്റെ നേരേ ശിവൻ പ്രകടിപ്പിച്ച വാത്സല്യം, ജ്ഞാനിയായ ഭക്തന്റെ ശ്രേഷ്ഠത്വം. ത്രിമൂർത്തികൾ ഒന്നാണെന്നു വർണ്ണിക്കുന്നതു്, ദക്ഷയാഗം പൂർണ്ണമാക്കുന്നതു് മുതലായവ ആണ് ഈ ഖണ്ഡത്തിലെ പ്രധാന പ്രതിപാദ്യവിഷയങ്ങൾ.

അടുത്തതു പാർവ്വതീഖണ്ഡമാണു്. ഹിമാലയത്തിന്റെ സ്ഥാവരജംഗമരൂപത്തിലുള്ള വർണ്ണനം, ദേവതാരൂപനായ ഹിമവാനും മേനകയും തമ്മിലുള്ള വിവാഹം, ഉമാരാധനാവിധി, ദേവന്മാർക്ക് ഉമ ദിവ്യദർശനം നൽകുന്നതു്, ഉമയോടു തങ്ങളുടെ അഭിലാഷം അറിയിച്ചു പാർവതീരൂപത്തിലവതരിക്കണമെന്നു ദേവന്മാർ അപേക്ഷിക്കുന്നതു്, ദേവന്മാർക്ക് അഭീഷ്ടവരം ഉമ നല്കുന്നതു്, ദേവി ഹിമവാന്റെയും മേനകയുടെയും പുത്രിയായി അവതരിക്കുന്നതു്, പാർവതിയുടെ നാമകരണം, വിദ്യാഭ്യാസം, പാർവതിയുടെ അംഗലക്ഷണം കണ്ടു് ഭാവിഫലം അറിഞ്ഞു് ആ ദേവിയെ ശിവനു വിവാഹം കഴിച്ചുകൊടുക്കണമെന്നു നാരദൻ പറയുന്നതു്, ശിവന്റെ ഹിമാലയത്തിലെ തപസ്സ്, പാർവതിയും ശിവനും തമ്മിലുള്ള ദാർശനികസംവാദം, ശിവനെ പാർവതി സേവിക്കുന്നതു്, താരകാസുരന്റെ

ഉപദ്രവത്തെക്കുറിച്ചു ദേവന്മാർ ബ്രഹ്മാവിനെ അറിയിക്കുന്നതു്, താരകാരിയായ സ്കന്ദന്റെ ഉത്പത്തിക്കുവേണ്ടി ശിവനും പാർവതിയും തമ്മിൽ വിവാഹം നടക്കാൻ ശ്രമിക്കണമെന്നു ബ്രഹ്മാവു ദേവന്മാർക്കു നിർദ്ദേശം നല്കുന്നതു്, ഇന്ദ്രന്റെ നിർദ്ദേശമനുസരിച്ചു കാമദേവൻ ശിവനെ മോഹിപ്പിക്കാൻ ഒരുങ്ങുന്നതും കാമദഹനവും, ശിവവിരഹംകൊണ്ടു പാർവതിയുടെ ശോകം, പാർവതിയുടെ തപസ്സു്, ശിവൻ തപസ്വിയായ ബ്രാഹ്മണന്റെ വേഷം എടുത്തു പാർവതിയെ പരീക്ഷിക്കുന്നതു്, ശിവനും പാർവതിയും തമ്മിലുള്ള വിവാഹം ശിവനും പാർവതിയും പരിവാരങ്ങളോടുകൂടി ഹിമവാനോടും മററും യാത്ര ചോദിച്ചു് കൈലാസത്തിലേക്കു പോകുന്നതു് മുതലായവയാണ് ഈ ഖണ്ഡത്തിലെ പ്രധാന വിഷയങ്ങൾ.

അടുത്തതു രുദ്രസംഹിതയിലെ കുമാരഖണ്ഡമാണ്. സുബ്രഹ്മണ്യന്റെ ഉത്പത്തി, സുബ്രഹ്മണ്യൻ താരകാസുരനെ കൊല്ലുന്നതു് ഗണപതിയുടെ ഉത്പത്തി, ശിവഗണങ്ങളും ഗണപതിയും തമ്മിലുള്ള യുദ്ധം, ശിവൻ ഗണപതിയുടെ കഴുത്തു ഛേദിക്കുന്നതു്, അതുകണ്ടു് കുപിതയായ പാർവതി സ്വശക്തികളെ ഉത്പാദിപ്പിച്ചു് ലോകത്തിൽ പ്രളയം വരുത്തുന്നതു്, ഋഷികളുടെയും ദേവന്മാരുടെയും പ്രാർത്ഥനയാൽ പ്രസന്നയായ ദേവി ഗണപതിയെ ജീവിപ്പിക്കണമെന്നു പറയുകയും ശിവന്റെ ആജ്ഞയനുസരിച്ചു് ആനയുടെ തല ചേർത്തു ഗണപതിയെ ജീവിപ്പിക്കുകയും ചെയ്യുന്നതു്, പാർവതിയുടെ വരംകൊണ്ടു് ഗണപതിക്കു ദേവന്മാർ അഗ്രപൂജ ചെയ്യുന്നതു് സുബ്രഹ്മണ്യന്റെയും ഗണപതിയുടെയും ബാലലീല തുടങ്ങിയവ ഈ ഖണ്ഡത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു.

യുദ്ധഖണ്ഡമാണു അടുത്തതു് താരകന്റെ പുത്രന്മാരായ താരകാക്ഷനും വിദ്യുന്മാലിയും കമലാക്ഷനും കഠിനതപസ്സു ചെയ്തു് ബ്രഹ്മാവിനെ പ്രസാദിപ്പിച്ചു വരം നേടി മയനെക്കൊണ്ടു മൂന്നു പുരങ്ങൾ നിർമ്മിപ്പിച്ചു് അതിൽ വിജയശ്രീലാളിതരായി കഴിയുന്നതു്, ആ താരക

പുത്രന്മാരുടെ തപസ്സുകൊണ്ടു ഭയചകിതരായിത്തീർന്ന ദേവന്മാർ ബ്രഹ്മാവിനോടും ശിവനോടും കൂടി വൈകുണ്ഠത്തിൽ പോയി വിഷ്ണുവിനെ ശരണം പ്രാപിക്കുകയും വിഷ്ണു ആ അസുരന്മാരെ മോഹിപ്പിച്ച് ആചാരഭ്രഷ്ടന്മാരാക്കിത്തീർക്കുകയും ചെയ്യുന്നതു്, ത്രിപുരന്മാരെ വധിക്കുന്നതിന വേണ്ടി ദേവന്മാരും ബ്രഹ്മാവും വിഷ്ണുവും ശിവനോടു പ്രാർത്ഥിക്കുകയും ശിവമന്ത്രം ജപിച്ചു ശിവനെ പ്രസാദിപ്പിക്കുകയും ചെയ്യുന്നതു്, ശിവൻ ത്രിപുരന്മാരെ മോഹിപ്പിക്കുന്നത്, ശംഖചൂഡന്റെ ഉത്പത്തി, അസുരരാജ്യാധിപത്യവും സ്വർഗ്ഗരാജ്യാധിപത്യവും ആ അസുരൻ തട്ടിയെടുക്കുന്നത്, ആ അസുരനെ കൊല്ലാൻ ഗണങ്ങളോടും പുത്രന്മാരോടും ഭദ്രകാളിയോടും കൂടി ശിവൻ പുറപ്പെടുന്നത്, ദേവന്മാരും അസുരന്മാരും തമ്മിലുള്ള യുദ്ധം തുടങ്ങി പല വിധത്തിലുള്ള യുദ്ധമാണു് ഈ ഖണ്ഡത്തിൽ വിവരിച്ചിരിക്കുന്നതു്.

അടുത്തതു ശതരുദ്രസംഹിതയാണ്. ഇതിൽ പരമശിവന്റെ വിവിധ രീതിയിലുള്ള അവതാരലീലകൾ വർണ്ണിക്കപ്പെടുന്നു. സദ്യോജാതൻ, വാമദേവൻ, തത്പുരുഷൻ, അഘോരൻ ഈശാനൻ, അഷ്ടമൂർത്തി, അർദ്ധനാരീശ്വരൻ, ഋഷഭൻ, യോഗേശ്വരൻ, നന്ദീശ്വരൻ, കാലഭൈരവൻ, മഹാകാലൻ, യതിനാഥൻ, ഹംസൻ, അവധൂതേശ്വരൻ, ഭിക്ഷു, സുരേശ്വരൻ, കിരാതൻ, ഹനുമാൻ മുതലായി പലതരത്തിലുള്ള ശിവാവതാരങ്ങളും തത്സംബന്ധികളായ കഥകളും ഇതിൽ ഉൾപ്പെടുന്നു.

അടുത്തതു കോടിരുദ്രസംഹിതയാണ്. ദ്വാദശജ്യോതിർലിംഗങ്ങളുടെയും ഉപലിംഗങ്ങളുടെയും സ്വരൂപവർണ്ണനം അവ ദർശിക്കുകയും പൂജിക്കുകയും ചെയ്താലുണ്ടാകുന്ന മഹത്വം, കാശി മുതലായ വിവിധ ക്ഷേത്രങ്ങളിലുള്ള ശിവലിംഗങ്ങൾ, അവയോടനുബന്ധിച്ചുള്ള കഥകൾ, ശിവലിംഗോപാസനകൊണ്ടു ശിവപദം പ്രാപിച്ച മുക്തന്മാരുടെ കഥകൾ, ശിവപ്രീതികരങ്ങളായ വ്രതങ്ങൾ, ശിവരാത്രി വിധി, ശിവരാത്രിവ്രതവും ഫലങ്ങളും, മുക്തി,

മുക്തിസാധനമായ ശിവഭക്തി, ശിവസംബന്ധിയായ തത്വജ്ഞാനം തുടങ്ങി പല വിഷയങ്ങൾ ഈ സംഹിതയിൽ പ്രതിപാദിക്കുന്നുണ്ട്.

അഞ്ചാമത്തേതു ഉമാസംഹിതയാണ്. ശ്രീകൃഷ്ണൻ തപസ്സുചെയ്തു ശിവനെയും പാർവതിയെയും പ്രസാദിപ്പിച്ചു വരം വാങ്ങുന്നതാണ് ഇതിലെ ആദ്യത്തെ വിഷയം; തുടർന്നു് വിവിധതരത്തിലുള്ള പാപങ്ങളുടെ ഫലങ്ങളായ നരകയാതനകൾ, തത്പരിഹാരത്തിനു വേണ്ടി ജലദാനം, ജലാശയനിർമ്മാണം, വൃക്ഷാരോപണം, സത്യഭാഷണം, തപസ്സ്, വേദപുരാണേതിഹാസപാഠം, പലതരത്തിലുള്ള ദാനങ്ങൾ, ശിവസ്മരണം, ശിവജ്ഞാനാർജ്ജനം, പ്രാണായാമം, ഭ്രൂമദ്ധ്യധ്യാനം, ഖേചരി മുതലായ സാധനകൾ, ഉമയുടെ കാളീരൂപത്തിലുള്ള അവതാരം, സമാധിയുടെയും സുരഥന്റെയും കഥ, മധുകൈടഭവധം; ഉമയുടെ ലക്ഷ്മീരൂപത്തിലുള്ള അവതാരം, മഹിഷാസുരവധം, ക്രിയായോഗം, ദേവമന്ദിരനിർമ്മാണം, ദേവിയുടെ ശ്രേഷ്ഠത, പൂജ, ഓരോ മാസത്തിലും തിഥിയിലും ദേവിപ്രീതികരമായ വ്രതാനുഷ്ഠാനം, അതുകൊണ്ടുള്ള ഫലം മുതലായവ ഈ സംഹിതയിൽ വർണ്ണിച്ചിരിക്കുന്നു.

കൈലാസസംഹിതയാണ് അടുത്തതു്. സൂതൻ ഋഷികൾക്കും സുബ്രഹ്മണ്യൻ വാമദേവനും പ്രണവത്തിന്റെ പാരമാർത്ഥമായ സദാശിവസ്വരൂപം ധ്യാനിക്കാനുള്ള ക്രമം ഉപദേശിച്ചു കൊടുക്കുന്നതു്, വർണ്ണാശ്രമധർമ്മപരിപാലനവും അതിന്റെ മഹത്വവും, ജ്ഞാനമയിയായ പൂജ, സന്ന്യാസാശ്രമപ്രവേശത്തിന്റെ പൂർവാർദ്ധമായ നാന്ദീശ്രാദ്ധം, ബ്രഹ്മയജ്ഞം, സന്ന്യാസഗ്രഹണത്തിനുള്ള വിധി, ഗണപതിപൂജ, ഹോമം, തത്വശുദ്ധി, സാവിത്രീപ്രവേശം, സർവ്വസന്ന്യാസം, ദണ്ഡധാരണം, പ്രണവാർത്ഥവിവേചനം, ശൈവദർശനമനുസരിച്ചുള്ള ശിവതത്വം, ജഗത്തത്വം ജീവതത്വം മുതലായ വിഷയങ്ങളുടെ വിശദവിവരണം, ജീവനും ജഗത്തും ശിവനിൽ നിന്നു ഭിന്നമല്ല എന്നുള്ള പ്രതിപാദനം, മഹാവാക്യാർത്ഥ

വിചാരം, സന്ന്യാസി ശിഷ്യന്മാർ ഗുരുവിനോടൊപ്പം വാസം ചെയ്യുന്നതു്, സന്ന്യാസികളുടെ അന്ത്യേഷ്ടി, ശൈവാചാര്യന്മാരുള്ള പൂജാക്രമങ്ങൾ മുതലായവ ഈ സംഹിതയിൽ വിസ്തരിച്ചു വിവരിച്ചിരിക്കുന്നു.

ഏഴാമത്തേതു വായവീയസംഹിതയാണു്. അതിൽ പൂർവഖണ്ഡം, പ്രയാഗയിൽ സൂതൻ ഋഷികൾക്കു കഥകൾ വിവരിച്ചു കൊടുക്കുന്നതായിട്ടാണു തുടങ്ങുന്നതു്. വിദ്യാസ്ഥാനങ്ങൾ, പുരാണപരിചയം പരമപുരുഷൻ രുദ്രനാണെന്നു ഋഷികൾക്കു ബ്രഹ്മാവു വിവരിച്ചു കൊടുക്കുന്നതു്, ഋഷികൾ ബ്രഹ്മാവിന്റെ നിർദ്ദേശമനുസരിച്ചു് നൈമിശാരണ്യത്തിൽ വച്ചു് സത്രം നടത്തുന്നതു്. ആ ദീർഘസത്രത്തിന്റെ അവസാനത്തിൽ വായുദേവൻ മുനികളുടെ അടുക്കൽ ചെന്നു് പശു, പതി, പാശം ഈ വിഷയങ്ങൾ വിവരിച്ചു കൊടുത്തിട്ടു ശിവമാഹാത്മ്യം പ്രതിപാദിക്കുന്നതു്, ബ്രഹ്മാവിന്റെ മൂർച്ഛ, അദ്ദേഹത്തിന്റെ മുഖത്തു നിന്നു രുദ്രന്റെ പ്രാദുർഭാവം, രുദ്രമാഹാത്മ്യം രുദ്രഗണസൃഷ്ടി, അർദ്ധനാരീശപരസ്തുതി, ശിവന്റെ ശരീരത്തിൽ നിന്നു ദേവിയുടെ പ്രാദുർഭാവം, ദേവിയുടെ ഭ്രൂമദ്ധ്യത്തിൽ നിന്നു ശക്തിയുടെ അവതാരം, പാർവതിയോടും, പാർഷദന്മാരോടുംകൂടി മന്ദരാചലത്തിലെ ശിവന്റെ വിശ്രമം, ശുംഭനിശുംഭവധം, പരമധർമ്മ പ്രതിപാദനം, ശൈവാഗമമനുസരിച്ചുള്ള പാശുപതജ്ഞാനം, അതിനുള്ള സാധനകൾ, പാശുപതവ്രതവിധി, ഭസ്മധാരണമഹത്വം, ഉപമന്യുവിന്റെ തപസ്സ്, ശിവൻ ഉപമന്യുവിനു് അനേകവരങ്ങൾ കൊടുക്കുന്നതു് തുടങ്ങി ശൈവമതത്തിലെ അനേക വിഷയങ്ങൾ ഇതിൽ പ്രകാശിപ്പിച്ചിട്ടുണ്ടു്.

ശിവപുരാണത്തിലെ അവസാനഭാഗം വായവീയ സംഹിതയിലെ ഉത്തരഖണ്ഡമാണു്; ഋഷികളുടെ ചോദ്യത്തിനുത്തരമായി ശ്രീകൃഷ്ണനും ഉപമന്യുവും തമ്മിലുള്ള സമ്മേളനം, ഉപമന്യുവിൽ നിന്നു ശ്രീകൃഷ്ണനു പാശുപതജ്ഞാനം ലഭിക്കുന്നതു്, ബ്രഹ്മാവ് തുടങ്ങിയ ശിവന്റെ പഞ്ചമൂർത്തിക

ളുടെയും അഷ്ടമൂർത്തികളുടെയും സ്വരൂപവും, ശിവന്റെയും ശിവയുടെയും വിഭൂതികളും വർണ്ണിച്ച് ശിവന്റെ യഥാർത്ഥസ്വരൂപം വിവരിച്ച് ആ ശിവനെ ശരണം പ്രാപിക്കുന്നതാണ മുക്തി എന്നു വായു പറയുന്നതു്, ശിവന്റെ നിത്യശുദ്ധബുദ്ധമുക്തവും സർവമയവും സർവവ്യാപകവും സർവാതീതവുമായ സ്വരൂപത്തെയും പ്രണവാർത്ഥത്തെയും പ്രതിപാദിക്കുന്നതു്, പരമേശ്വരശക്തിയെ ഋഷികൾ സാക്ഷാത്കരിക്കുന്നതു്, ശിവപ്രസാദം കൊണ്ടു് പ്രാണികൾക്കു മുക്തി ലഭിക്കുന്നതു്, ശിവസേവാഭക്തി, അഞ്ചുപ്രകാരത്തിലുള്ള ശിവധർമ്മങ്ങൾ, ശിവജ്ഞാനം, ശിവോപാസന, ശിവയോഗം, വർണ്ണാശ്രമധർമ്മം, നാരീധർമ്മം, പഞ്ചാക്ഷരമാഹാത്മ്യം, ഗുരുവിൽ നിന്നു മന്ത്രം ലഭിക്കുന്നതിനും അതു ജപിക്കുന്നതിനുമുള്ള വിധി, ശൈവതന്ത്രമനുസരിച്ചുള്ള ദീക്ഷ, ശക്തിപാതത്തിന്റെ ആവശ്യകത, അതിന്റെ ലക്ഷണം, ഗുരുവിന്റെ മഹത്വം, ജ്ഞാനിയായ ഗുരുവിൽ നിന്നുള്ള മോക്ഷപ്രാപ്തി, ശിഷ്യപരീക്ഷ, വിജയസംസ്കാരം, സമയാചാരദീക്ഷാവിധി, ഷഡ്ധ്വശോധനവിധി, സാധകസംസ്കാരം, ഗുരു ശിഷ്യനെ ആചാര്യനായി അഭിഷേകം ചെയ്യുന്നതു്, മാനസികപൂജാവിധി, പഞ്ചാക്ഷരമന്ത്രജപം, ഹോമകുണ്ഡവേദി നിർമ്മാണം. ഹോമം, പൂർണ്ണാഹുതി, ഭസ്മസംഗ്രഹം, രക്ഷണം, കാമ്യകർമ്മത്തിനുവേണ്ടി ശക്തിസഹിതനും പഞ്ചമുഖനുമായ മഹാദേവനെ പൂജിക്കുന്ന ക്രമം, ഐഹികവും പാരലൗകികവുമായ ഫലത്തെ നല്കുന്ന ശിവലിംഗമഹാവ്രതവിധി, അഷ്ടാംഗയോഗവിധി യോഗവിഘ്നങ്ങൾ, ധ്യാനം, ശിവയോഗിയുടെ മഹത്വം ശിവക്ഷേത്രത്തിൽ വച്ച് മരിച്ചാലുണ്ടാകുന്ന മോക്ഷലാഭം, വായുദേവന്റെ അന്തർധാനം, സരസ്വതീനദിയിലുള്ള അവഭൃഥസ്നാനം, കാശിയിലുവച്ചുള്ള ദിവ്യതേജോദർശനം, ഋഷികൾ ബ്രഹ്മാവിന്റെ സമീപത്തു ചെല്ലുന്നതും ബ്രഹ്മാവ് അവരെ സിദ്ധിലാഭത്തിനുവേണ്ടി ഗുരുവിന്റെ കുമാരശിഖരത്തിലേക്കു് അയയ്ക്കുന്നതും മേരുഗിരിയിലുള്ള സ്കന്ദസരോവരതടത്തിൽ വച്ച് മുനികൾ സനത്കുമാരനെ ദർശിക്കുന്നതും നന്ദി

അവിടെ വന്ന ദൃഷ്ടിദീക്ഷകൊണ്ട് ആ മുനികളുടെ പാശങ്ങളെല്ലാം ഛേദിച്ച് അവരെ ജ്ഞാനയോഗികളാക്കി ത്തീർക്കുന്നതും, ശിവപുരാണമാഹാത്മ്യം മുതലായവയാണ് ഇതിലെ പ്രധാന പ്രതിപാദ്യ വിഷയങ്ങൾ.

ഇത് ശിവപുരാണത്തിൽ വിദ്യേശ്വരാദി സപ്ത സംഹിതകൾ വഴി പ്രതിപാദിച്ചിട്ടുള്ള പ്രധാനപ്പെട്ട വിഷയങ്ങളുടെ സംക്ഷേപമാണ്. ഈ വിഷയങ്ങളിൽ സൃഷ്ടി, സ്ഥിതി, സംഹാരം, ബ്രഹ്മർഷികളുടെയും രാജർ ഷികളുടെയും വംശപരമ്പര, മന്വന്തരങ്ങൾ, ശിവഭക്ത ന്മാരുടെ ചരിത്രം, ബ്രഹ്മവിഷ്ണുരുദ്രാദി ദേവന്മാരുടെ മാഹാത്മ്യം, വർണ്ണാശ്രമധർമ്മങ്ങൾ, ധർമ്മാർത്ഥകാമ മോക്ഷങ്ങൾ, നിഷ്കാമ കർമ്മം, ഭക്തി, ജ്ഞാനം, യോഗം തുടങ്ങി വിവിധ വിഷയങ്ങൾ വർണ്ണിച്ച് മഹാപുരാണ ലക്ഷണം ശിവപുരാണത്തിൽ വ്യാസൻ സമന്വയിപ്പിച്ചി ട്ടുണ്ട്. ഈ ലക്ഷണങ്ങൾകൊണ്ട് ലക്ഷീകരിക്കപ്പെടുന്ന വിഷയം പരാത്പരതത്വമായ പരമശിവനാണ്. ശിവന്റെ മാഹാത്മ്യവർണ്ണനംകൊണ്ട് ശിവപുരാണം ഭക്തജനങ്ങൾക്ക് ഏററവും ഹൃദ്യമായിത്തീർന്നിരിക്കുന്നു. ശിവപുരാണത്തിൽ വർണ്ണിതനായ ശിവൻ സർവ്വദേവ ന്മാർക്കും പൂജ്യനും നിത്യനും പൂർണ്ണനും സച്ചിദാനന്ദ സ്വരൂപനും ആണ്.

## വേദങ്ങളും രുദ്രസങ്കല്പവും

പൗരാണികകാലത്തു സിദ്ധിച്ചിരുന്ന മേന്മ വൈദിക കാലത്തു ശിവന് ഇല്ലായിരുന്നു എന്നാണ് ചില ഗവേഷക ന്മാർ അഭിപ്രായപ്പെടുന്നത്. ഇന്നു വിഷ്ണുവിനെപ്പോലെ യോ അതിലധികമോ പ്രാധാന്യം ഹിന്ദുക്കൾ ശിവന് നൽകുന്നുണ്ട്. ഈ പ്രാധാന്യം ക്രമേണ വികസിച്ചു ശതാ ബ്ദങ്ങളിലൂടെ വന്നുചേർന്നതാണെന്ന് നവീന പണ്ഡിതന്മാ രിൽ ചിലർക്ക് അഭിപ്രായം ഉണ്ട്. ഋഗ്വേദം, യജുർ വേദം, അഥർവവേദം, ശതപഥബ്രാഹ്മണം മുതലായ ഗ്രന്ഥങ്ങൾ പരിശോധിച്ചാൽ രുദ്രനെക്കുറിച്ച് അറി

ദയങ്ങളെ വിഷയങ്ങൾ കറെയെല്ലാം മനസ്സിലാക്കാൻകഴിയും വകെക്ക, അത്ര പുരാണപ്രസിദ്ധനായ ശിവനല്ല. രുദ്രനാണ്‌ ഋഗ്വേദത്തിൽ പ്രഥമമണ്ഡലം നൂറ്റിപ്പതിനൊന്നാം സൂക്തവം രണ്ടാം മണ്ഡലം മുപ്പത്തിമൂന്നാം സൂക്തവും ഏഴാം മണ്ഡലം നാല്പത്തിമൂന്നാം സൂക്തവും മാത്രമെ രുദ്രദേവതയെക്കറിച്ചു വർണ്ണിക്കന്നുള്ളു. കൂടാതെ, മററു ദേവതകളോടുകൂടി രുദ്രൻെറ നാമം അൻപതു പ്രാവശ്യം പറഞ്ഞിട്ടുണ്ട്‌. ഋഗ്വേദത്തിൽ അഗ്നി, വരുണൻ, ഇന്ദ്രൻ തുടങ്ങിയ ദേവതകൾക്കുള്ള സ്ഥാനവും മഹത്വവും രുദ്രദേവതയ്ക്കു കല്പിക്കപ്പെട്ടിട്ടില്ല. എന്നാൽ യജുർവേദത്തിലും അഥർവവേദത്തിലും രുദ്രനു കറെക്കൂടി ഉന്നതസ്ഥാനവും മാഹാത്മ്യവും നല്കപ്പെട്ടുകാണുന്നു. യജുർവേദത്തിൽ ഒരു അദ്ധ്യായം മുഴുവൻ രുദ്രസ്തുതിക്കു വേണ്ടി വിനിയോഗിച്ചിരിക്കുകയാണ്‌, ഈ രുദ്രാദ്ധ്യായം യജുർവേദശാഖകളായ അനേകം സംഹിതകളിൽ അല്പസ്വല്പവ്യത്യാസത്തോടുകൂടി കാണപ്പെടുന്നുണ്ട്‌. തൈത്തരീയ സംഹിതയിലെ പതിനാറാമദ്ധ്യായം രുദ്രാദ്ധ്യായം എന്ന പേരിൽത്തന്നെ പ്രസിദ്ധമാണ്‌. അഥർവവേദത്തിലെ പതിനൊന്നാം കാണ്ഡം ദ്വിതീയ സൂക്തത്തിൽ രുദ്രദേവനെ സ്തുതിച്ചുകാണുന്നു. ഋഗ്വേദം വർണ്ണിക്കുന്ന രുദ്രന്‌ കാലു്, കൈ മുതലായ അവയവങ്ങൾ ഉണ്ട്‌. ശരീരം വളരെ ബലമുള്ളതാണ്‌. ചുണ്ടു് വളരെ സൗന്ദര്യമുള്ളതും. ശിരസ്സിൽ ജടകൾ ഉണ്ട്‌. അതിനാൽ കപർദ്ദി എന്ന പേരും രുദ്രനു സിദ്ധിച്ചു, നിറം ചവപ്പും ആകൃതി തേജോമയവും ആണ്‌. അനേകം രൂപം എടുക്കാൻ രുദ്രന്‌ കഴിയുന്നു. അദ്ദേഹം രഥത്തിൽ സഞ്ചരിക്കുന്നു. എന്നാൽ, യജുർവേദത്തിലെ രുദ്രാദ്ധ്യായത്തിലും അഥർവവേദത്തിലെ രുദ്രസൂക്തത്തിലും ഋഗ്വേദസൂക്തത്തെക്കാൾ കൂടുതലായി രുദ്രസ്വരൂപം വർണ്ണിക്കപ്പെടുന്നുണ്ട്‌. മുഖം, കണ്ണ്‌, തൊലി, ഉദരം, നാക്കു്, ദന്തങ്ങൾ മുതലായവയോടുകൂടിയ രുദ്രസ്വരൂപമാണ്‌ അഥർവവേദം പതിനൊന്നാം കാണ്ഡം രണ്ടാം സൂക്തം അഞ്ചും ആറും മന്ത്ര

ങ്ങളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നതു് സഹസ്രാക്ഷൻ, നീല ഗ്രീവൻ, ശിതികണ്ഠൻ, വ്യുപ്തകേശൻ, ഹരികേശൻ, ഉഷ്ണീഷി തുടങ്ങി പല വിശേഷണങ്ങളും യജുർവേദത്തിൽ രുദ്രനു നല്കിക്കാണുന്നു. അഥർവവേദത്തിൽ ഭവൻ, ശർവ്വൻ, പശുപതി, ഭൂപതി തുടങ്ങിയ പല പേരുകളും രുദ്രനുണ്ട്. ഇങ്ങനെ വേദസംഹിതകളിൽ ഇന്ദ്രാദിദേവതകളെപ്പോലെ രുദ്രന് സ്ഥാനം കല്പിക്കപ്പെട്ടില്ലെങ്കിലും ഉപനിഷത്തുകളിൽ പരിപൂർണ്ണനായ പരമേശ്വരനായിട്ടു തന്നെ രുദ്രനെ വർണ്ണിക്കുന്നതു്. ഛാന്ദോഗ്യം ബൃഹദാരണ്യകം, മഹാനാരായണം, നൃസിംഹതാപനി, ശ്വേതാശ്വതരം തുടങ്ങിയ പ്രാചീന ഉപനിഷത്തുകളിൽ രുദ്രന്റെ പൂർണ്ണതയും പ്രഭാവവും നല്ലതുപോലെ പ്രതിപാദിച്ചിട്ടുണ്ട്. ശ്വേതാശ്വതരോപനിഷത്തിലാകട്ടെ, ഏകനും, സ്വതന്ത്രനും, വിശ്വകർത്താവും, വിശ്വാധിപതിയും മഹർഷിയും ഐശ്വര്യസമ്പന്നനും സർവദേവതകളുടേയും ഉത്പാദകനും ആയിട്ടാണ് രുദ്രന്റെ സ്വരൂപം വർണ്ണിക്കപ്പെട്ടിരിക്കുന്നതു്.

"ഏകോരുദ്രോ ന ദ്വിതീയായ തസ്ഥുഃ" 3.2
യോ ദേവാനാം പ്രഭവശ്ചോദ്ഭവശ്ച
വിശ്വാധിപോ രുദ്രോ മഹർഷിഃ
ഹിരണ്യഗർഭം ജനയാമാസ പൂർവ്വം
സനോ ബുദ്ധ്യാ ശുഭയാ സംയുനക്തു 3.4

എന്നിങ്ങനെയുള്ള ശ്വേതാശ്വതരോപനിഷന്മന്ത്രങ്ങൾ അതിനു തെളിവാണു്. അതുപോലെ അഥർവ ശിരസ്സ്, കഠരുദ്രം, പാശുപതബ്രഹ്മം മുതലായ ഉപനിഷത്തുകളിലും രുദ്രനെ സ്വതന്ത്രനും സർവവ്യാപിയുമായ ഈശ്വരനായിട്ടാണു വർണ്ണിച്ചിരിക്കുന്നതു്. രുദ്രശബ്ദത്തിന്റെ വ്യുത്പത്തി 'യദരോദീത് തസ്മാത് രുദ്രഃ' എന്നു ബൃഹദാരണ്യകത്തിൽ നല്കി കാണുന്നു. ശതപഥബ്രാഹ്മണത്തിൽ രുദ്രന്റെ ഉത്പ്പത്തിയെപ്പററി ഒരു കഥയുണ്ടു്. പ്രജാപതി സൃഷ്ടി ആരംഭിച്ചപ്പോൾ ഒരു കുട്ടി ജനിച്ചു. ഇപ്പോൾത്തന്നെ തനിക്കുപേരിടണമെന്നു പറഞ്ഞു ആ കുട്ടി

കരയാൻ തുടങ്ങി. നാമകരണം പിന്നീടു ചെയ്യേണ്ടതായിരുന്നു. എന്നാൽ, ജനിച്ചപ്പോൾത്തന്നെ കരഞ്ഞു കൊണ്ടിരുന്നതിനാൽ രുദ്രൻ എന്നു് ആ കുമാരനു പേരിട്ടു. അതുപോലെ, പത്തു് ഇന്ദ്രിയങ്ങൾക്കും മനസ്സിനും കൂടി ഏകാദശരുദ്രന്മാർ എന്നു പേരുണ്ടു്. കൂടാതെ, ജീവൻ ശരീരം ഉപേക്ഷിച്ചു വെളിയിലേക്കു പോകുമ്പോൾ ശരീരത്തോടു ബന്ധപ്പെട്ടവർ കരയുന്നതുകൊണ്ടും രുദ്രൻ എന്ന പേരു സിദ്ധിച്ചതായി നാരായണഭാഷ്യത്തിൽ കാണുന്നു. അതുകൊണ്ടു്, ശരീരാന്തർഭൂതനായ ആത്മാവിനും രുദ്രൻ എന്നു പേരുണ്ടെന്നു കാണാം.

വേദഗവേഷകന്മാരായ പാശ്ചാത്യവിദ്വാന്മാർ രുദ്രദേവതയുടെ പ്രാകൃതികമായ ആധാരത്തെക്കുറിച്ചു് അന്വേഷണം നടത്തിയിട്ടുണ്ടു്. ഡോക്ടർ വേബർ കൊടുങ്കാറ്റിന്റെ ദേവതയായും ഡോ. ഹില്ലേബ്രാന്റ് ഗ്രീഷ്മകാലത്തിന്റെ ദേവതയായിട്ടും ഡോ. ശ്രാദർ മൃതാത്മാക്കളുടെ ദേവതയായിട്ടും രുദ്രനെ കാണുന്നു. എന്നാൽ, അഗ്നിയുടെ പ്രതീകമായിട്ടാണു് വേദത്തിൽ രുദ്രനെ വർണ്ണിക്കുന്നതു്. 'അഗ്നിർ വൈ രുദ്രഃ' മുതലായ മന്ത്രങ്ങൾ അതിനു തെളിവാകുന്നു. രുദ്രൻ, ശർവ്വൻ, പശുപതി, ഉഗ്രൻ, അശനി, ഭവൻ, മഹാദേവൻ, ഈശാനൻ ഇങ്ങനെ എട്ടുമൂർത്തികൾ രുദ്രനുണ്ടു്. അതിൽ രുദ്രൻ അഗ്നിരൂപിയും, ശർവ്വൻ ജലരൂപിയും, പശുപതി ഔഷധരൂപിയും, ഉഗ്രൻ വായുരൂപിയും, അശനി വിദ്യുദ്രൂപിയും, ഭവൻ പർജ്ജന്യരൂപിയും, മഹാദേവൻ ചന്ദ്രരൂപിയും, ഈശാനൻ ആദിത്യരൂപിയും ആണു്. ഈ മൂർത്തികൾ എട്ടും ഭൗതികപദാർത്ഥങ്ങളുടെ പ്രതിനിധികളായി ഗണിക്കപ്പെടുന്നു. രുദ്രൻ ഉഗ്രരൂപനാണെങ്കിലും ലോകത്തിനു മംഗളകരനായതുകൊണ്ടു ശിവരൂപിയും ആണു്. അതിനാൽ സംഹിതകളിലും ആരണ്യകങ്ങളിലും ഉപനിഷത്തുകളിലും കൂടെ ക്രമേണ വികസിച്ചുവന്ന രുദ്രസങ്കല്പം പുരാണേതിഹാസങ്ങളിൽ പ്രതിപാദിക്കപ്പെടുന്ന ശിവസങ്കല്പം തന്നെ ആണെന്നു തീരുമാനിക്കാം.

## പുരാണവും ഏകേശ്വരസിദ്ധാന്തവും

ഉപാധിഭേദമനുസരിച്ച് ഒരേ ഈശ്വരനെത്തന്നെ ഇന്ദ്രാദിദേവതകളുടെ രൂപത്തിൽ പലതായി വർണ്ണിക്കുന്നുണ്ടെങ്കിലും,ആ ദേവതകളെല്ലാം സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തിന്റെ സ്വരൂപമാണെന്നു വേദങ്ങൾ ഉദ്ഘോഷിക്കുന്നു. 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' തുടങ്ങിയ വേദസൂക്തങ്ങൾ ഇതിനു തെളിവാണ്. പുരാണേതിഹാസങ്ങളിലും ഈശ്വരനെക്കുറിച്ച് ഇതേ വിധത്തിലാണു പ്രതിപാദിക്കുന്നത്.

ശിവപുരാണത്തിൽ ശിവൻ എന്ന നാമത്തിൽ ബ്രഹ്മത്തെ വർണ്ണിക്കുന്നു. നിർഗ്ഗുണമെന്നും സഗുണമെന്നും ശിവനു രണ്ടുരൂപങ്ങൾ ഉണ്ട്. അതിൽ നിർഗ്ഗുണരൂപം നിർവികാരവും സച്ചിത് സുഖാത്മകവും പൂർണ്ണവുമായ ബ്രഹ്മമാണ്. സഗുണരൂപം ജഗത്തിന്റെ ഉത്പത്തിക്കും സ്ഥിതിക്കും ലയത്തിനും കാരണമാകുന്നു. ഒരേ ശിവൻ തന്നെ ബ്രഹ്മാവിന്റെ രൂപത്തിൽ പ്രപഞ്ചത്തെ സൃഷ്ടിക്കുകയും, വിഷ്ണുവിന്റെ രൂപത്തിൽ സംരക്ഷിക്കുകയും രുദ്രന്റെ രൂപത്തിൽ സംഹരിക്കുകയുമാണു ചെയ്യുന്നതു്. ശിവപുരാണം വായവീയസംഹിത പൂർവ്വഖണ്ഡത്തിൽ വായുദേവൻ മുനികൾക്കു ശിവസ്വരൂപം ഉപദേശിച്ചുകൊടുക്കുന്നതു് അതിനു തെളിവാണ്. സൃഷ്ടിയുടെ ആരംഭത്തിൽ രുദ്രൻ ഒന്നു മാത്രമേ ഉണ്ടായിരുന്നുള്ളൂ. വേറെ ഒരു വസ്തു അപ്പോൾ ഇല്ലായിരുന്നു അദ്ദേഹം ഈ പ്രപഞ്ചത്തെ സൃഷ്ടിക്കുകയും രക്ഷിക്കുകയും ചെയ്തു് അവസാനം തന്നിലേക്കു തന്നെ സംഹരിക്കുന്നു. എല്ലായിടത്തേക്കും കണ്ണുകളും മുഖങ്ങളും കാലുകളും കൈകളും അദ്ദേഹത്തിനുണ്ട്. സ്വർഗ്ഗത്തെയും ഭൂമിയെയും സൃഷ്ടിച്ചതു് ആ ദേവൻ തന്നെയാണ്. ദേവതകളെല്ലാം സൃഷ്ടിക്കുകയും രക്ഷിക്കുകയും ചെയ്യുന്ന ആ ദേവൻ എല്ലാ ദേവന്മാർക്കും മുമ്പനാണ്. എല്ലാററിനും മുമ്പ് അദ്ദേഹം ബ്രഹ്മാവിനെ സൃഷ്ടിച്ചു എല്ലാററിനെക്കാളും ശ്രേഷ്ഠനും മഹാനായ ഋഷിയും രുദ്രനും ആണു് അദ്ദേഹം.

അല്ലയോ ഋഷികളെ, അമൃതസ്വരൂപിയും അവിനാശിയും മഹാപുരുഷനുമായ ആ പരമേശ്വരനെ ഞാൻ അറിയുന്നുണ്ടു്. അദ്ദേഹത്തിന്റെ അംഗകാന്തി സൂര്യതുല്യമാകുന്നു ആ മഹാപ്രബല അജ്ഞാനാന്ധകാരത്തിന് അപ്പുറത്താണു് വിരാജിക്കുന്നതു്. പരമാത്മസ്വരൂപനായ അദ്ദേഹത്തിനപ്പുറത്തു് വേറേ ഒരു വസ്തുവും ഇല്ല. ഏററവും സൂക്ഷ്മരൂപനും മഹാനെക്കാൾ മഹാനും ആയ അദ്ദേഹം എല്ലാം ലോകത്തിലും നിറഞ്ഞിരിക്കുന്നു. എല്ലാ പ്രാണികളുടെയും ഹൃദയഗുഹയിൽ നിവസിക്കുന്ന അദ്ദേഹം സർവവ്യാപിയാണ്. അതുകൊണ്ടു തന്നെ സർവഗതനും.........
കണ്ണില്ലാതെ കാണുകയും ചെവിയില്ലാതെ കേൾക്കുകയും എല്ലാററിനെയും അറിയുകയും ചെയ്യുന്നതദ്ദേഹമാണ്. എന്നാൽ, പൂർണ്ണരൂപത്തിൽ അദ്ദേഹത്തെ ആരും അറിയുന്നില്ല ഏതൊരു മനുഷ്യനാണോ ആ പരമേശ്വരനെ ദർശിക്കുന്നതു് അവൻ എല്ലാ പ്രകാരത്തിലും ഉള്ള ദുഃഖങ്ങളിൽ നിന്നു മുക്തനായി തീരുന്നു. ബ്രഹ്മവാദികളായ പുരുഷന്മാർ ഏതൊരുവനാണൊ ജന്മമില്ലെന്നു പറയുന്നതു്, സർവവ്യാപി ആയി, സർവത്ര സത്താമാത്രസ്വരൂപനായി, ജരാമരണരഹിതനായി പുരാണപുരുഷനായിരിക്കുന്ന ആ പുരുഷനെ ഞാൻ അറിയുന്നു. ഈ വർണ്ണന, "ഏകോ ഹി രുദ്രോ ന ദ്വിതീയായ തസ്ഥുഃ" എന്നു തുടങ്ങിയ മന്ത്രങ്ങളിൽ കൂടി ശ്വേതാശ്വതരോപനിഷത്തിൽ പ്രതിപാദിച്ചിരിക്കുന്ന ബ്രഹ്മത്തിന്റെ സ്വരൂപം തന്നെയാണെന്നു കാണാൻ വിഷമംഇല്ല. അതുപോലെ, ഈ പ്രകരണത്തിൽ പരമശിവനെ നിർഗ്ഗുണബ്രഹ്മത്തിന്റെയും വിരാട് സ്വരൂപത്തിന്റെയും ജീവികളുടെ ഹൃദയത്തിൽ സാക്ഷിസ്വരൂപത്തിൽ വർത്തിക്കുന്ന കൂടസ്ഥചൈതന്യത്തിന്റെയും രൂപത്തിലാണു വർണ്ണിക്കുന്നതു് നിർഗ്ഗുണനും നിരാകാരനും ആണെങ്കിലും, ശിവൻ ഉപാസകന്മാരെ അനുഗ്രഹിക്കുന്നതിനു വേണ്ടി മായാസഹിതനായി–ശക്തിയുക്തനായി- പ്രപഞ്ചസ്വരൂപനായി വർത്തിക്കുന്നുണ്ടു്. ശിവനിൽ അഭേദരൂപേണ വർത്തിക്കുന്ന ശക്തിയാണു പാർവതി. പ്രപഞ്ചത്തിന്റെ മാതാപിതാക്കന്മാരായി

പാർവതീപരമേശ്വരന്മാരെ ശിവപുരാണം വർണ്ണിക്കുന്നുണ്ട്. തത്വദൃഷ്ടിയിൽ ബ്രഹ്മസ്വരൂപവും ദേവതാദൃഷ്ടിയിൽ രുദ്രസ്വരൂപവും, ഭൗതികദൃഷ്ടിയിൽ ജഗത്പിതാവും, ധർമ്മദൃഷ്ടിയിൽ ജഗദ്ഗുരുവും ആണ് ശിവപുരാണത്തിൽ ശിവൻ. ത്രിഗുണാതീതനായ പരമശിവനെ ബ്രഹ്മാവ്, കാലം, രുദ്രൻ, വിഷ്ണു ഇങ്ങനെ ചതുർവ്യൂഹത്തിലും ഈ പുരാണം ചിത്രീകരിച്ചു കാണിക്കുന്നു. പരാത്പരരൂപത്തിൽ പ്രകാശിക്കുന്ന ആ ശിവൻ, തന്നിൽ അഭിന്നരൂപേണ വർത്തിക്കുന്ന ഇച്ഛാരൂപമായ ശക്തി വികസിക്കുമ്പോഴാണ് സഗുണപരമേശ്വരനായ സദാശിവനായി ഭാസിക്കുന്നത്.

## ശിവലിംഗാരാധന

ഉപാസകന്മാരുടെ അധികാരിഭേദവും രുചിഭേദവും അനുസരിച്ച് ശിവന്റെ വിവിധങ്ങളായ സഗുണസാകാര വിഗ്രഹങ്ങളും പ്രതീകങ്ങളും ശിവപുരാണത്തിൽ പ്രതിപാദിക്കപ്പെടുന്നുണ്ട്. അവയിൽ ഏറ്റവും പ്രാധാന്യം നൽകികാണുന്നത് ശിവലിംഗത്തിനാണ്. ഭാരതത്തിലെ പ്രധാനപ്പെട്ട പുണ്യക്ഷേത്രങ്ങളിലെല്ലാം ശിവലിംഗം അനാദികാലം മുതൽ ആരാധിക്കപ്പെട്ടു വരുന്നു.

## ലിംഗാരാധന സഭ്യമോ?

പാശ്ചാത്യഗവേഷകന്മാരിൽ ചിലരും അവരുടെ അനുയായികളായ ഭാരതീയ വിദ്വാന്മാരും ശിവലിംഗോപാസന അസഭ്യവും പ്രാകൃതജനോചിതവും വൈദികവിരുദ്ധവും ആയ ഒരു കർമ്മമായിട്ടാണ് ചിത്രീകരിച്ചു കാണിക്കുന്നത്. വേദത്തിൽ ഒരിടത്തും ശിവലിംഗത്തെക്കുറിച്ചോ അതുപാസിക്കുന്നതിനുള്ള മാർഗത്തെക്കുറിച്ചോ വർണ്ണിക്കുന്നില്ലെന്ന് അവർ വാദിക്കുന്നു. മൃഗപ്രായനായിരുന്ന മനുഷ്യൻ തന്റെ സംസ്കാരത്തിന്റെ പ്രാരംഭദശയിൽ ഒരുകാലത്ത് ലിംഗത്തെയും യോനിയെയും ആരാധിച്ചിരിക്കാം. അതിന്റെ പരിഷ്കരിച്ച പതിപ്പാണ് ശിവ

ലിംഗോപാസന എന്നു് അവർ പ്രഖ്യാപിക്കുന്നു. പക്ഷെ, ആ വാദം ശരിയല്ല. വേദത്തിൽ ശിവലിംഗോപാസന ചെയ്യണമെന്നുള്ള വിധി ഇല്ലെങ്കിലും, പുരാതത്വഗവേഷകന്മാരുടെ അന്വേഷണത്തിൽ, സിന്ധുനദീതീരസംസ്കാരത്തിൽ ശിവലിംഗോപാസനയ്ക്കു് മഹത്തായ സ്ഥാനം ഉണ്ടായിരുന്നു എന്നു തെളിയുന്നു. മോഹൻജോദാരോ, ഹാരപ്പാ മുതലായ സ്ഥലങ്ങൾ ഖനനം ചെയ്തപ്പോൾ കിട്ടിയ അവശിഷ്ടങ്ങൾ പ്രാചീനഭാരതത്തിന്റെ ധാർമ്മികവും സാംസ്കാരികവും ആയ ചരിത്രത്തിൽ ധാരാളം വെളിച്ചം വീശുന്നുണ്ടു്. സിന്ധുതടത്തിൽ ഉണ്ടായിരുന്ന സഭ്യത ശിവനും ശിവലിംഗത്തിനും ശിവപൂജയ്ക്കും വളരെ മേന്മ നൽകിയിരുന്നു എന്നു പണ്ഡിതന്മാർ തെളിയിച്ചിട്ടും ഉണ്ടു്. യോഗാവസ്ഥയിൽ ധ്യാനനിഷ്ഠനായിരിക്കുന്ന ശിവന്റെ വിഗ്രഹവും, നാലുവശത്തും നാലുപശുക്കളുടെയും അവയുടെ മദ്ധ്യത്തിൽ ധ്യാനിയായി ഇരിക്കുന്ന ശിവന്റെയും വിഗ്രഹവും, ശിലകൊണ്ടും മൃത്തുകൊണ്ടും ഉണ്ടാക്കിയിട്ടുള്ള ശിവലിംഗവിഗ്രഹങ്ങളും അവിടെ ഖനനം ചെയ്തപ്പോൾ കണ്ടുകിട്ടിയതായി രേഖകൾ ഉണ്ടു്. ഇതിൽ നിന്നൂഹിക്കേണ്ടതു് ചരിത്രാതീതകാലത്തുപോലും ഭാരതീയർ ശിവലിംഗപൂജ നടത്തിയിരുന്നു എന്നാണു്. ഋഗ്വേദത്തിൽ രണ്ടു സ്ഥലത്തു് 'ശിശ്നദേവാഃ' എന്നു പ്രയോഗിച്ചിട്ടുണ്ടു്. ശിശ്നത്തെ ലിംഗത്തെ—ദേവനായി ഉപാസിക്കുന്നവരെ ആക്ഷേപിക്കുന്ന പദമാണു് അതെന്നു പാശ്ചാത്യരിൽ ചിലർ വ്യാഖ്യാനിക്കുന്നു. അതിനാൽ അനാര്യന്മാരുടെ ഉപാസ്യവിഗ്രഹമാണു് ശിവലിംഗം എന്നു സമർത്ഥിക്കുവാൻ അവർ ശ്രമിക്കുന്നുണ്ടു് എന്നാൽ, യാസ്കൻ, സായണൻ മുതലായ നിരുക്തകാരന്മാർ ശിശ്നപദത്തിനു ബ്രഹ്മചര്യം എന്നാണ് അർത്ഥം നല്കിയിരിക്കുന്നതു്. സിന്ധുതടത്തിലുണ്ടായിരുന്ന സഭ്യത വൈദികകാല സഭ്യതയെക്കാൾ പ്രാചീനവും മഹത്വപൂർണ്ണവുമായ താന്ത്രികമതസംസ്കാരമായിരുന്നു എന്നു് പാശ്ചാത്യരും പൗരസ്ത്യരുമായ പല പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ടു് ചരിത്രാതീതകാലം മുതൽ ഭാരതത്തിൽ

താന്ത്രികമെന്നും വൈദികമെന്നും രണ്ടു സമ്പ്രദായങ്ങൾ നിലനിന്നു വരുന്നു. താന്ത്രികസമ്പ്രദായത്തിൽ പെട്ടതാണ് ശിവലിംഗോപാസന. ഒരു കാലത്തു സഭ്യജനങ്ങൾ ലോകമൊട്ടുക്കതന്നെ ശിവലിംഗത്തെ ആരാധിച്ചിരുന്നതായി പുരാതത്വഗവേഷകന്മാർക്കു കിട്ടിയ നഷ്ടശിഷ്ടങ്ങളിൽ നിന്നു ഊഹിക്കാൻ കഴിയും പ്രപഞ്ചം ഒരിക്കൽ ഉണ്ടായതാണെന്നു് എല്ലാവരും സമ്മതിക്കുന്നു. അതിനു മാതാവും പിതാവും വേണം. മാതാവു സ്ത്രീരൂപത്തിലും പിതാവു പുരുഷരൂപത്തിലും ആണല്ലോ ഇരിക്കുന്നതു്. ലിംഗം എന്ന ശബ്ദത്തിനു് ചിഹ്നം, അടയാളം ഹേതു എന്നെല്ലാം ആണ് അർത്ഥം. അതിനാൽ, ശിവലിംഗം ജഗത്പിതാവിന്റെയും പീഠം ജഗന്മാതാവിന്റെയും അടയാളമായി അംഗീകരിച്ചിരുന്നതായി ചിലർ അഭിപ്രായപ്പെടുന്നു. എന്നാൽ, ഈ അഭിപ്രായത്തെ ഖണ്ഡിച്ചുകൊണ്ടു് 'ശാസ്ത്രാർത്ഥമഹാരഥി' പണ്ഡിതമാധവാചാര്യശാസ്ത്രി പുരാണദിഗ്ദർശനം എന്ന ഗ്രന്ഥത്തിൽ ശിവലിംഗോപാസനം വൈദിക പ്രമാണസിദ്ധമാണെന്നു സ്ഥാപിച്ചിട്ടുണ്ടു്.

## ശിവലിംഗോപാസന വൈദികവും സഭ്യവും തന്നെ

പ്രകൃതി തുടങ്ങി ഭൂപര്യന്തമുള്ള സർവ്വ വസ്തുക്കളും പരമകാരണമായ ബ്രഹ്മത്തിൽ–ശിവനിൽ– ലയിക്കുന്ന അവസ്ഥയാണല്ലോ പ്രളയം.

നാസദാസീന്നോ സദാസീത്തദാനീം
നാസീദ്രജോ നോ വ്യോമാ പരോ യത് ഋ.[illegible].7.11

ഈ ഋഗ്വേദമന്ത്രം പ്രസ്തുത പ്രളയാവസ്ഥയെക്കുറിച്ചാണ് പ്രതിപാദിക്കുന്നതു്. സ്ഥൂലവും സൂക്ഷ്മവുമായി അപ്പോൾ ഒരു വസ്തുവും ഇല്ലായിരുന്നു. ഭൂമിയോ ആകാശമോ ഒന്നും തന്നെ അപ്പോൾ ഉണ്ടായിരുന്നില്ല എന്നാണ് പ്രസ്തുത മന്ത്രത്തിന്റെ ചുരുക്കം. ആ അവസ്ഥയിൽ നിർഗ്ഗുണവും നിരാകാരവും സത്താമാത്രവുമായ ബ്രഹ്മം

മാത്രം ഉണ്ടായിരുന്നു. ജഗത്ത് സൃഷ്ടിക്കണമെന്ന ഇച്ഛ നിമിത്തം അതു സഗുണമായ കാരണാവസ്ഥ കൈക്കൊണ്ടു. അതു ജ്യോതിഃസ്വരൂപമായിരുന്നു. "സർവ്വേ നിമേഷാ ജജ്ഞിരേ വിദ്യുതഃ പുരുഷാദധി"

നൈനമൂർദ്ധ്വം ന തിര്യഞ്ചം ന മദ്ധ്യേ പരിജഗ്രഭത്
യജു. 32. 2.

ഈ യജുർവേദമന്ത്രത്തിൽ പ്രളയാന്ത്യത്തിൽ വിദ്യുത്പുരുഷൻ-ജ്യോതിർലിംഗം ഉണ്ടായി. അതിൽ നിന്നു കല, കാഷ്ഠ തുടങ്ങിയ എല്ലാ ചരാചരലോകങ്ങളും ഉണ്ടായി. ആ ജ്യോതിർലിംഗത്തിനു മുകൾഭാഗമോ കീഴ്ഭാഗമോ ഇടതുഭാഗമോ വലത്തുഭാഗമോ ഒന്നും തന്നെ ഇല്ലായിരുന്നു എന്നു പ്രതിപാദിച്ചിരിക്കുന്നു. ഈ ജ്യോതിർലിംഗമാണ് വേദപ്രമാണസിദ്ധമായ ശിവലിംഗം. ഈ വേദമന്ത്രങ്ങളെ ഉപജീവിച്ചുകൊണ്ടു് ശിവപുരാണത്തിൽ ലിംഗസ്വരൂപം വർണ്ണിച്ചിരിക്കുന്നു.

"ഇദം ദൃശ്യം യദാ നാസീത് സദസദാത്മകം ച യത്
തദാ ബ്രഹ്മമയം തേജോ വ്യാപ്തിരൂപം ച സന്തതം
ന സ്ഥൂലം ന ച സൂക്ഷ്മം ച ശീതം നോഷ്ണം തു പുത്രക,
ആദ്യന്തരഹിതം ദിവ്യം സത്യം ജ്ഞാനമനന്തകം
യോഗിനോഽന്തരദൃഷ്ട്യാഹി യദ്ധ്യായന്തി നിരന്തരം
തദ്രൂപം സകലം ഹ്യാസീത് ജ്ഞാനവിജ്ഞാനദം മഹത്

കിയതാ ചൈവ കാലേന തസ്യേച്ഛാ സമപദ്യത
പ്രകൃതിർ നാമ സാ പ്രോക്താ മൂലകാരണമിത്യുത
ജ്യോതിർലിംഗം തദോത്പന്നമാവയോർ മദ്ധ്യ അത്ഭുതം
ജ്വാലാമാലാ സഹസ്രാഢ്യം കാലാനലചയോപമം
ക്ഷയവൃദ്ധി വിനിർമ്മുക്തം ആദിമദ്ധ്യാന്തവർജ്ജിതം
അനൗപമ്യമതിർദ്ദിഷ്ടമവ്യക്തം ദിവ്യസംഭവം."

ബ്രഹ്മാവ് നാരദനോട്ടു് പറയുന്ന ഭാഗമാണിതു്. 'അല്ലയോ മകനേ, ജഗത്തുണ്ടാകുന്നതിനു മുമ്പു് • മഹാപ്രളയത്തിന്റെ അന്ത്യത്തിൽ സത്തെന്നോ അസത്തെന്നോ സ്ഥൂലമെന്നോ സൂക്ഷ്മമെന്നോ പറയത്തക്കതായി മറ്റൊന്നും ഉണ്ടായിരു

ന്നില്ല. ആ അവസരത്തിൽ എല്ലായിടത്തും നിറഞ്ഞ ഒരു ജ്യോതിസ്സ് പ്രകടമായി. ആ ജ്യോതിസ്സ് സ്ഥൂലമോ, സൂക്ഷ്മമോ, ഉഷ്ണമോ, ശീതമോ, അല്ലായിരുന്നു. ആദിയും അന്തവും ഇല്ലാത്തതായിരുന്നു അത്. 'സത്യവും ജ്ഞാനവും അനന്തവുമായ ആ ജ്യോതിസ്സിനെ യോഗികൾ സമാധിയിൽ ധ്യാനിക്കുകയും ദർശിക്കുകയും ചെയ്യുന്ന ജ്ഞാനത്തെയും വിജ്ഞാനത്തെയും നല്കുന്ന ആ ജ്യോതിസ്സ് തന്നെ പ്രകടമായി. കുറച്ചു കഴിഞ്ഞപ്പോൾ അതിൽ ഇച്ഛാശക്തി ഉണ്ടായി. അതാണ് പ്രകൃതി. അതു ചരാചരരൂപമായ പ്രപഞ്ചത്തിനു കാരണമാകുന്നു. ആ സമയം ഞങ്ങൾ രണ്ടുപേരുടെയും എന്റെയും വിഷ്ണുവിന്റെയും-മദ്ധ്യത്തിൽ ആശ്ചര്യകരമായ ഒരു ജ്യോതിർലിംഗം പ്രത്യക്ഷമായി. അതു ജാജ്വല്യമാനവും എല്ലാ പരിധികളെയും ഭേദിച്ചതും പ്രളയാഗ്നിക്കു തുല്യമായ തേജസ്സോടു കൂടിയതുമായിരുന്നു. അതു സങ്കോചിക്കുകയോ വികസിക്കുകയോ ചെയ്തിരുന്നില്ല. ആദിയും മദ്ധ്യവും അന്തവും ഇല്ലാത്ത ഒന്നായിരുന്നു അത്. അതിനോടുപമിക്കാൻ ഈ ലോകത്തിൽ ഒന്നും തന്നെ ഇല്ല. അതാണ് വിശ്വത്തിന്റെ ഉത്പത്തിസ്ഥാനം.'

ഈ വിഷയത്തെക്കുറിച്ച് മനുസ്മൃതി പറയുന്നത് 'തദണ്ഡമഭവദ്ധൈമം സഹസ്രാംശുസമപ്രഭം' എന്നാണ്. പ്രളയാന്ത്യത്തിൽ സൃഷ്ടിയുടെ ആരംഭമായി സൂര്യനെപ്പോലെ തേജോമയമായ ഒരു തേജസ്സുണ്ടായി എന്നാണിതിനർത്ഥം. വേദം, സ്മൃതി, പുരാണം ഇവയുടെ സമന്വയരൂപത്തിലുള്ള വാക്കുകൾ കൊണ്ടു സിദ്ധിക്കുന്നതു്, സൃഷ്ടിയുടെ ആരംഭത്തിൽ നിരാകാരമായ ബ്രഹ്മം ഇച്ഛാരൂപമായ ശക്തിയാൽ സാകാരമായി പരിണമിച്ച് ജ്യോതിർലിംഗമായിത്തീർന്നു എന്നാണ്. ബ്രഹ്മാണ്ഡം എന്നു പറയപ്പെടുന്നതും ഈ ജ്യോതിർലിംഗം ആകുന്നു. ബ്രഹ്മത്തിന്റെ ശിവന്റെ-അണ്ഡാകാരമായ വിഗ്രഹത്തിന്റെ പ്രതീകമാണ് ശിവലിംഗം എന്ന പേരിൽ പൂജിക്കപ്പെടുന്നതു്. "ശിവശക്ത്യോശ്ച ചിഹ്നസ്യമേളനം ലിംഗമുച്യതേ" എന്നു ശിവപുരാണം വിദ്യേശ്വരസംഹിതയിൽ പ്രതിപാദിച്ചിരിക്കുന്നതും ഈ വസ്തുതയാണ്.

ജ്യോതിർലിംഗത്തിൻെറ ഉത്പത്തിയെക്കുറിച്ചു ഹിന്ദുമത ഗ്രന്ഥങ്ങൾ മാത്രമല്ല, അഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളിലും വ്യത്യസ്തരൂപത്തിൽ വർണ്ണിക്കുന്നുണ്ട്. ഇസ്ലാംധർമ്മഗ്രന്ഥത്തിലും ബൈബിൾ പഴയനിയമത്തിലും "ദൈവത്തിന്റെ വെളിച്ചം" എന്നു് എഴുതിക്കാണുന്നതു് വൈദികപ്രതിപാദിതമായ ജ്യോതിർലിംഗത്തെക്കുറിച്ചാകാനേ തരമുള്ളു. "പീഠം വൈദികകാലത്തു നടന്നിരുന്ന യജ്ഞവേദിയുടെയും ലിംഗം അവിടെ സ്ഥാപിച്ചിരുന്ന യജ്ഞസ്തംഭത്തിൻെറയും പരിവർത്തിതരൂപമാണെന്നത്രേ ശ്രീവിവേകാനന്ദസ്വാമികളുടെ അഭിപ്രായം.

പുരാതനകാലത്തു സിന്ധുനദീതടത്തിൽ നിലനിന്നിരുന്ന താന്ത്രികസംസ്കാരവും വൈദികമായ ആര്യസംസ്കാരവും ഇടകലർന്നു് ഇന്നത്തെ ഭാരതീയ സംസ്കാരമായിത്തീർന്നപ്പോൾ വേദത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള രുദ്രനും സിന്ധുനദീതടവാസികൾ ഉപാസിച്ചിരുന്ന ശിവനും ഒന്നാണെന്നു അംഗീകരിക്കപ്പെടുകയും ശിവലിംഗോപാസന ഭാരതമൊട്ടുക്കു പ്രചുരപ്രചാരത്തിൽ വരികയും ചെയ്തു എന്നാണു് നിഷ്പക്ഷമതികളായ ബഹുഭൂരിപക്ഷം പണ്ഡിതന്മാരും അഭിപ്രായപ്പെടുന്നതു്. ഏതു വിധത്തിലായാലും ശരി, രാമായണം, ഭാരതം മുതലായ ഇതിഹാസങ്ങളിലും ഭൂരിപക്ഷം പുരാണങ്ങളിലും മുക്തിസാധന സാമഗ്രികളിൽ ശിവലിംഗോപാസനയ്ക്കു് മഹത്തായ സ്ഥാനം കല്പിച്ചിട്ടുണ്ടെന്നുള്ളതിൽ സംശയമില്ല.

## ദാർശനിക സംവാദം

മഹത്തായ തപസ്യയുടെയും പ്രേമത്തിന്റെയും ത്യാഗത്തിൻെറയും വാത്സല്യത്തിൻെറയും ലോകാനുഗ്രഹതത്പരതയുടെയും ദൃഷ്ടാന്തമായിട്ടാണു് പാർവതീപരമേശ്വരന്മാരെ ശിവപുരാണത്തിൽ ചിത്രീകരിച്ചിരിക്കുന്നതു്. ശിവനും പാർവതിയും തമ്മിലുള്ള സംവാദം പ്രസ്തുത പുരാണത്തിൽ പല സ്ഥലത്തും വർണ്ണിക്കുന്നുണ്ടു്. അവയിൽ നിന്നു് ഉത്കൃഷ്ടമായ പല ദാർശനിക തത്വങ്ങളും ധാർ

മ്മിക മൂല്യങ്ങളും വെളിപ്പെടുന്നു. ഉദാഹരണമായി രുദ്ര സംഹിതയിലെ 12 ഉം 13 ഉം അദ്ധ്യായം എടുക്കാം. പരമ ശിവൻ ഹിമാലയത്തെ മുള്ള ഗംഗാവതരണതീർത്ഥത്തിൽ തപസ്സുചെയ്ത കാലത്ത ഹിമവാൻ തന്റെ മകളായ പാർവതിയോടുകൂടി ശിവനെ ദർശിക്കാൻ പോയി. "എന്റെ മകളായ പാർവതിയെ അങ്ങയെ ശുശ്രൂഷി ക്കാൻ അനുവദിക്കണ"മെന്നു് അദ്ദേഹം അപേക്ഷിച്ചു ശിവൻ അതു് തിരസ്കരിക്കയാണുണ്ടായതു്. അപ്പോൾ കൂപ്പുകൈയോടുകൂടി ഹിമവാൻ പറഞ്ഞു, "അല്ലയോ പ്രഭോ, ഈ കന്യകയെ എന്തുകൊണ്ടാണ് തിരസ്കരിച്ചതു? അങ്ങയെ സേവിക്കാൻ ഇവൾക്ക അർഹതയില്ലേ?" അതി ന ശിവൻ. "ഇവൾ യുവതിയും സുന്ദരിയും ശുഭലക്ഷണ ങ്ങൾ ഉള്ളവളും ആണു്. ഇവളെ എന്റെ സമീപത്തു കൊണ്ടുവരരുതു്. വേദപാരംഗതന്മാരായ വിദ്വാന്മാർ സ്ത്രീയെ മായാരൂപിണി എന്നാണു പറയുന്നതു്. വിശേ ഷിച്ചും യുവതികൾ.തപസ്വികളുടെ തപസ്സിനു ഭംഗം വരു ത്തുന്നവരും ആണു്. ഞാൻ തപസ്വിയും യോഗിയും ഒരി ക്കലും മായാസ്പർശമില്ലാത്തവനും ആകുന്നു. എനിക്ക യുവ തിയെക്കൊണ്ടെന്താണു പ്രയോജനം? അല്ലയോ ഹിമാലയ, നിങ്ങൾ ഇങ്ങനെ പറയരുതു്,വേദോപദിഷ്ടമായ ധർമ്മ ത്തിൽ പ്രവീണനും ജ്ഞാനികളിൽ ശ്രേഷ്ഠനും വിദ്വാനു മാണു നിങ്ങൾ, അല്ലയോ ഗിരീന്ദ്ര, സ്ത്രീസംസർഗ്ഗംകൊണ്ടു പുരുഷ മനസ്സിൽ പെട്ടെന്നു വിഷയവാസന ഉണ്ടാകുന്നു. അതു വൈരാഗ്യത്തെ നശിപ്പിക്കുന്നതാണ്. അങ്ങനെ വൈരാഗ്യം നശിച്ചാൽ പുരുഷൻ ഉത്തമമായ തപസ്യ യിൽ നിന്നു വ്യതിചലിക്കും. അതുകൊണ്ടാണ് തപസ്വി കൾക്ക സ്ത്രീസമ്പർക്കം പാടില്ലെന്നു പറയുന്നതു്." എന്നു ത്തരം പറഞ്ഞു. നിഷ്ഠുരവും നിസ്പൃഹവുമായ ഈ വാക്ക കേട്ടപ്പോൾ പാർവതീപിതാവായ ഹിമവാൻ ഞെട്ടിപ്പോയി കുറച്ചുനേരം അദ്ദേഹത്തിനു് ഒന്നും പറ യാൻ കഴിഞ്ഞില്ല. അതു കേട്ടുകൊണ്ടിരുന്ന പാർവതി ശിവനെ നമസ്കരിച്ചിട്ട് ഇങ്ങനെ പറഞ്ഞു -"അല്ലയോ യോഗീ, അങ്ങു തപസ്വി ആയിട്ടും എന്റെ അച്ഛനോടു്

എന്താണ് പറഞ്ഞതു്? പ്രഭോ, അങ്ങ് ജ്ഞാനവിശാരദനാണ്. എങ്കിലും അങ്ങയുടെ വാക്കിനു ഞാൻ ഉത്തരം പറയാം കേൾക്കണം. അങ്ങു് തപഃശക്തനാണ്. തപസ്സു ചെയ്യുന്നതു ശക്തി നിമിത്തമല്ലേ? എല്ലാ കർമ്മങ്ങളും ഏതൊരു ശക്തിയാണോ ചെയ്യിക്കുന്നതു് ആ ശക്തി പ്രകൃതിയാണെന്നറിയണം. അതുകൊണ്ടുതന്നെയാണ് എല്ലാ വസ്തുക്കളുടെയും സൃഷ്ടിയും സ്ഥിതിയും സംഹാരവും നടക്കുന്നതു്. ഭഗവൻ, അങ്ങ് ആരാണ്? വിചാരിച്ചു നോക്കൂ. സൂക്ഷ്മപ്രകൃതി എന്താണ്? പ്രകൃതിയോടു കൂടാതെ ലിംഗരൂപിയായ മഹേശ്വരനു ശക്തി എങ്ങനെയുണ്ടാകുന്നു? അങ്ങു് എല്ലാ പ്രാണികൾക്കും പൂജ്യനും ചിന്തനീയനും ആയിത്തീർന്നതു് ആ പ്രകൃതി നിമിത്തമാണ്. ഇക്കാര്യം നല്ലതുപോലെ ചിന്തിച്ചുനോക്കിയിട്ടു് സംസാരിക്കാനുള്ളതെല്ലാം അങ്ങു സംസാരിക്കൂ. പാർവതിയുടെ വാക്കു കേട്ടു ശിവൻ സന്തുഷ്ടനായി. അദ്ദേഹം ചിരിച്ചുകൊണ്ടു പറഞ്ഞു, "ഞാൻ പ്രകൃതിയെ നശിപ്പിക്കുന്നതു ശ്രേഷ്ഠമായ തപസ്സുകൊണ്ടാണ്. വാസ്തവത്തിൽ പ്രകൃതിരഹിതനായ പരമശിവഭാവത്തിൽ ഞാൻ സ്ഥിതിചെയ്യുന്നു. സത്പുരുഷന്മാർ ഒരിക്കലും ഒരിടത്തും പ്രകൃതിയെ ഗ്രഹിക്കാതെയാണിരിക്കേണ്ടത്. ലോകാചാരത്തിൽനിന്നു ദൂരെ മാറി നിർവികാരനായിരിക്കുന്നവനാണു സത്പുരുഷൻ. ലൗകിക വ്യവഹാരമനുസരിച്ചാണു ശിവൻ ഇങ്ങനെ പറഞ്ഞത്. അപ്പോൾ പാർവതി മനസ്സുകൊണ്ടു ചിരിച്ചു. പാർവതി പറഞ്ഞു, "മംഗളകരനായ അല്ലയോ യോഗീശ്വരാ, അങ്ങു പറഞ്ഞ ഈ വാക്കു പ്രകൃതിയല്ലേ? പിന്നെ അങ്ങു പ്രകൃതിയ്ക്കപ്പുറത്താണെന്നു പറഞ്ഞതെന്തുകൊണ്ടാണ്? ഇപ്പോൾ പറഞ്ഞ എല്ലാ വാക്കുകളെക്കുറിച്ചും നല്ലതുപോലെ ചിന്തിച്ചു അതിന്റെ വാസ്തവമാണ് പറയേണ്ടതു്. ഇതെല്ലാം എപ്പോഴും പ്രകൃതിയോടു ചേർന്നാണിരിക്കുന്നതു് അതുകൊണ്ടു് അങ്ങ് ഒന്നും സംസാരിക്കുകയോ ചെയ്യുകയോ അരുതു്. സംഭാഷണവും കർമ്മവും എന്നുവേണ്ട, എല്ലാ വ്യവഹാരങ്ങളും പ്രകൃതിയോടു

സംബന്ധിച്ചുതന്നെയിരിക്കുന്നു. ഇതു ആലോചിച്ചുനോക്കൂ. കാണുക, കേൾക്കുക, തൊടുക, മണക്കുക, തിന്നുക, ചെയ്യുക തുടങ്ങി എല്ലാ ക്രിയകളും പ്രകൃതികാര്യങ്ങൾ തന്നെ യാണു്, വെറുതെ വാദപ്രതിവാദം നടത്തുന്നതുകൊണ്ടു് ഒരു പ്രയോജനവും ഇല്ല. അല്ലയോ പ്രഭോ, അങ്ങു പ്രകൃതിക്കപ്പുറത്തിരിക്കുന്നവനാണെങ്കിൽ ഈ സമയത്തു ഈ പർവതത്തിൽ വന്നു തപസ്സു ചെയ്യുന്നതു് എങ്ങനെയാണു്? എന്തിനാണു്? അങ്ങയെ പ്രകൃതി വിഴുങ്ങിക്കളഞ്ഞു; അതു കൊണ്ടു്, അങ്ങയുടെ സ്വരൂപം അങ്ങു് അറിയുന്നില്ല. യഥാർത്ഥസ്വരൂപം അറിയുന്നെങ്കിൽ, എന്തിനുവേണ്ടി തപസ്സുചെയ്യുന്നു? അല്ലയോ യോഗിൻ, എനിക്കു് അങ്ങയു മായി വാദപ്രതിവാദം നടത്തേണ്ട ആവശ്യകത എന്താ ണു്? പ്രത്യക്ഷപ്രമാണം കൊണ്ടറിയുമ്പോൾ അനുമാന പ്രമാണത്തെ വിദ്വാന്മാർ അംഗീകരിക്കാറില്ല. പ്രാണി കൾ ഇന്ദ്രിയങ്ങൾ വഴി അറിയുന്ന എല്ലാ വിഷയങ്ങളും ജ്ഞാനികൾ ബുദ്ധികൊണ്ടുവിവേചിച്ചറിഞ്ഞു് പ്രകൃതി യുടെ പരിണാമമാണെന്നു ബോധിക്കേണ്ടതാണു്. ഹേ യോഗീശ്വര, അധികം പറയുന്നതുകൊണ്ടു് ഒന്നും നേടാ നില്ല. ഞാൻ പ്രകൃതിയാണു്, അങ്ങു പുരുഷനും. ഇതു സത്യ മാണു്. ഇതിൽ സംശയമേ ഇല്ല. എന്റെ അനുഗ്രഹം കൊണ്ടുതന്നെയാണു് അങ്ങു് സഗുണനും സാകാരനുമായി അറിയപ്പെടുന്നതു്. അങ്ങു് ജിതേന്ദ്രിയനാണു്. എങ്കിലും പ്രകൃതിക്കടിപ്പെട്ടു് എപ്പോഴും പലപ്രകാരത്തിലുള്ള കർമ്മ ങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. പിന്നെ എങ്ങനെയാണു് അങ്ങു് നിർവികാരനായിരിക്കുന്നതു്? എന്നോടുചേരാതെ അങ്ങു് എങ്ങനെയാണിരിക്കുന്നതു്? അല്ലയോ ശങ്കരാ, അങ്ങു പ്രകൃതിക്കതീതനാണെങ്കിൽ, അങ്ങയുടെ വാക്കുകൾ സത്യമാണെങ്കിൽ, എന്റെ സമീപത്തിരിക്കുമ്പോഴും അങ്ങേയ്ക്കു ഭയമുണ്ടാകാൻ പാടില്ല." പാർവതിയുടെ വാക്കുകൾ സാംഖ്യമതാനുസാരിയാണു്. ശിവൻ അതിനു വേദാന്തശാസ്ത്രമനുസരിച്ചാണു് ഉത്തരം പറഞ്ഞതു് "മനോ ഹരഭാഷിണിയായ അല്ലയോ ഗിരിജേ, നീ സാംഖ്യമത

തത്വം ഗ്രഹിച്ചുകൊണ്ടാണിങ്ങനെ പറയുന്നതെങ്കിൽ, എന്നെവന്ന് ദിവസവും സേവിച്ചുകൊള്ളൂ. പക്ഷേ, ആ സേവ ശാസ്ത്രനിഷിദ്ധമാകാൻ പാടില്ല". പിന്നീട് ശിവൻ ഹിമവാനോട് പറഞ്ഞു, "അല്ലയോ ഗിരിരാജാ, അത്യന്ത രമണീയവും ശ്രേഷ്ഠവുമായ ഈ ശിഖരത്തിലുള്ള ഭൂമിയിൽ തപസ്സുചെയ്തു്, ആനന്ദമയമായ സ്വസ്വരൂപത്തെ ചിന്തിച്ച് ഞാൻ വിഹരിക്കാൻ പോകുകയാണു്. ഇവിടെ തപസ്സുചെയ്യാൻ താങ്കൾ എന്നെ അനുവദിക്കണം. താങ്കളുടെ അനുവാദം കൂടാതെ ഇവിടെ ആർക്കും തപസ്സുചെയ്യുവാൻ സാധ്യമല്ലല്ലോ" ഈ സംവാദത്തിൽ നിന്നു പരമശിവൻ വേദാന്തശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടുള്ള നിർഗ്ഗുണവും നിരാകാരവും മായാരഹിതവും ആയ ശുദ്ധബ്രഹ്മചൈതന്യമാണെന്നു തെളിയുന്നു. വേദാന്തദൃഷ്ടിയിൽ പ്രകൃതിയെ – മായയെ – നശിപ്പിച്ചെങ്കിലേ സ്വസ്വരൂപത്തിൽ എത്തിച്ചേരാൻ സാധിക്കുകയുള്ളൂ. നിത്യശുദ്ധബുദ്ധമുക്തസ്വഭാവമാണു ബ്രഹ്മം. അതിനെ ആശ്രയിച്ച് ബ്രഹ്മഭാവത്തെ മറച്ച് കാരണ സൂക്ഷ്മസ്ഥൂലരൂപമായ പ്രപഞ്ചമായി പരിണമിക്കുന്ന അനാദിയായ ശക്തിയാണു മായ. ബ്രഹ്മത്തെ സ്വസ്വരൂപത്തിൽ സാക്ഷാത്കരിച്ച് ആ മായയെ നശിപ്പിച്ചെങ്കിലേ സാധകൻ മുക്തനായിത്തീരുകയുള്ളൂ. അതിനു വിചാരരൂപമായ തപസ്സനുഷ്ഠിച്ച് ലോകത്തിനു കാണിച്ചുകൊടുക്കുവാനാണ് ശിവൻ ഒരുങ്ങുന്നത്. തപസ്സിനു വൈരാഗ്യം അത്യന്താപേക്ഷിതമാകുന്നു. വൈരാഗ്യത്തിന് ഏററവും പ്രതിബന്ധം സ്ത്രീസംസർഗ്ഗമാണ്. അതുകൊണ്ടാണു പാർവതിയെ ആദ്യം അദ്ദേഹം തിരസ്കരിക്കാൻ ഒരുങ്ങിയതു്. ഇതുപോലെയുള്ള അനേകം കഥകളിലൂടെ ശിവതത്വത്തെയും ശിവമാഹാത്മ്യത്തെയും ഈ പുരാണത്തിൽ പ്രതിപാദിക്കുന്നുണ്ടു്.

**ശിവപുരാണവും ശൈവമതങ്ങളും**

ശിവപുരാണം ഹിന്ദുക്കളുടെ മഹത്തായ ഒരു മതഗ്രന്ഥമാണു്. ശൈവം, വൈഷ്ണവം, ശാക്തേയം, സ്കാന്ദം

ഗാണപത്യം, സൗരം ഇങ്ങനെ ആറു സംമ്പ്രദായങ്ങളാണ് ഹിന്ദുധർമ്മത്തിൽ പ്രധാനമായി അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. ഈ സംമ്പ്രദായങ്ങളെല്ലാം ചില ആചാരങ്ങളിലും അനുഷ്ഠാനങ്ങളിലും വ്യത്യസ്തങ്ങളാം എന്നു തോന്നിയാലും ഇവയുടെ പരമലക്ഷ്യം പരാത്പരതമമായ പരമേശ്വരനോടുള്ള ജീവന്റെ ഐക്യമാണ്. ശൈവന്മാർ പരമശിവനെന്നും, വൈഷ്ണവന്മാർ വിഷ്ണു എന്നും, ശാക്തേയന്മാർ ത്രിപുരസുന്ദരി എന്നും, സ്കാന്ദന്മാർ സ്കന്ദനെന്നും, ഗാണപത്യന്മാർ ഗണപതി എന്നും, സൗരന്മാർസൂര്യനെന്നും ആ പരമേശ്വരന് പേരു് നല്കിയിട്ടുണ്ടെങ്കിലും അതിന്റെ പൊരുൾ എല്ലാം ഒന്നാണു്. ഈ വസ്തുത ശിവപുരാണത്തിൽ പലയിടത്തും ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. എന്നാലും, പരാത്പരതരമായ പരമശിവതത്വമാണു്, ശിവപുരാണത്തിലെ മുഖ്യമായ പ്രതിപാദ്യവിഷയം. വേദാന്തപ്രതിപാദിതമായ ബ്രഹ്മസ്വരൂപമായും ആ പരംപൊരുളിനെ ശിവപുരാണം അംഗീകരിക്കുന്നുണ്ടു്. വേദാന്തത്തിന്റെയും തന്ത്രശാസ്ത്രത്തിന്റെയും സിദ്ധാന്തങ്ങളും സാധനാമാർഗ്ഗങ്ങളും അതിന്റെ ഫലമായ മുക്തിയും ഈ പുരാണത്തിൽ നല്ലതുപോലെ വിവരിച്ചിട്ടുണ്ടു്. ശൈവന്മാർ ശിവപുരാണത്തെ പരമപ്രമാണമായി കരുതുന്നു സംസാരദുഃഖത്തിന്റെ ശാന്തിയും പരമശിവസ്വരൂപത്തിന്റെ പ്രാപ്തിയുമാണ് ശിവപുരാണത്തിലെ ഉപദേശങ്ങളുടെ മുഖ്യലക്ഷ്യം. അതുതന്നെയാണ് പരമപുരുഷാർത്ഥമായ മോക്ഷവും. അതിന് ജ്ഞാനവും ഭക്തിയും അത്യന്താപേക്ഷിതമാണെന്നു ശിവപുരാണം ഉദ്ഘോഷിക്കുന്നു ദുഃഖത്തിന് കാരണം അജ്ഞാനമാണ്. അതു ജ്ഞാനംകൊണ്ടേ നിവൃത്തിക്കുകയുള്ളൂ.

അജ്ഞാനപ്രഭവം ദുഃഖം ജ്ഞാനേനൈവ നിവർത്തതേ
ജ്ഞാനം വസ്തുപരിച്ഛേദോ വസ്തു ച ത്രിവിധം സ്മൃതം
അജഡം ച ജഡം ചൈവ നിയന്തൃ ച തയോരപി
പശുഃ പാശഃ പതിശ്ചേതി കഥ്യതേ തത്ത്രയം ക്രമാത്–

എന്നാണ് കോടി രുദ്രസംഹിതയിൽ പ്രതിപാദി

ച്ചരിക്കുന്നതു്." അജ്ഞാനത്തിൽ നിന്നാണ് ദുഃഖം ഉണ്ടാകുന്നതു്. ജ്ഞാനംകൊണ്ടു മാത്രമേ അതു നീങ്ങുകയുള്ളൂ. പ്രമാണങ്ങൾ കൊണ്ടും ലക്ഷണങ്ങൾ കൊണ്ടും വസ്തുക്കളെ തിരിച്ചറിയുന്നതാണ് ജ്ഞാനം. പശു, പാശം, പതി എന്നു വസ്തുക്കൾ മൂന്നാണ്. ചേതനനായ ജീവൻ പശുവും, ജഡമായ മലമായാകലാദിവിഷയങ്ങൾ പാശവും, അവയെ രണ്ടിനെയും നിയന്ത്രിക്കുന്നതു പതിയും ആകുന്നു. ബ്രഹ്മാവ് മുതൽ സ്ഥാവര വസ്തുക്കൾ വരെയുള്ള എല്ലാം തന്നെ പശുക്കളാണ്. അവയെ പരിപാലിക്കുന്ന പരമശിവൻ പശുപതിയാകുന്നു. മലം, മായ, കല, ജ്ഞാനം, കാലം, നിയതി ഇവയാണ് പാശങ്ങൾ. പാശങ്ങളാൽ ബദ്ധരായ പശുക്കൾ വിധിയാംവണ്ണം പശുപതിയെ ഉപാസിക്കുമ്പോൾ, അദ്ദേഹം ആ പശുക്കളെ പാശത്തിൽ നിന്നു മോചിപ്പിച്ച് മുക്തന്മാരാക്കിത്തീർക്കുന്നു.

"ബ്രഹ്മാദ്യാ സ്ഥാവരാന്താശ്ച ദേവദേവസ്യ ശൂലിനഃ
പശവഃ പരികീർത്ത്യന്തേ സംസാരവശവർത്തിനഃ
തേഷാം പതിത്വാദ്ദേവേശഃ ശിവഃ പശുപതി സ്മൃതഃ
മലമായാദിഭിഃ പാശൈഃ സ ബധ്നാതി പശൂൻ പ്രതി
സ ഏവ മോചകസ്തേഷാം ഭക്ത്യാ സമ്യഗുപാസിതഃ"

കോടിരുദ്രസംഹിതയിലെ ഈ പ്രകരണ വാക്യങ്ങൾ ശൈവമതത്തിൻെറ സംക്ഷിപ്തരൂപമാണ് പ്രകാശിപ്പിക്കുന്നതു്. ഇതിനെ ആധാരമാക്കി ശൈവമതം വികസിച്ച് ശാഖോപശാഖകളായിത്തീർന്നിട്ടുണ്ടു്. പാശുപതമതം, ശൈവസിദ്ധാന്തമതം, വീരശൈവമതം, പ്രത്യഭിജ്ഞാമതം ഇവ നാലുമാണ് ശൈവമതത്തിൻെറ പ്രധാന ശാഖകൾ.

**പാശുപത മതം**

ഈ മതത്തിൻ്റെ ആദ്യത്തെ പ്രചാരകൻ നകുലീശൻ ആണെന്നു പറയപ്പെടുന്നു. അദ്ദേഹത്തിനു ലകുലീശൻ എന്നും പേരുണ്ടു്. ശിവൻ്റെ അവതാരമായിട്ടാണ് ശൈവന്മാർ അദ്ദേഹത്തെ പരിഗണിക്കുന്നതു്. അദ്ദേഹം

ക്രിസ്ത്വബ്ദത്തിനു് അല്പം മുമ്പാണു് ജീവിച്ചിരുന്നതു് എന്നു ഗവേഷകന്മാർ അഭിപ്രായപ്പെടുന്നു. കാര്യം, കാരണം, യോഗം, വിധി, ദുഃഖാന്തം ഇങ്ങനെ അഞ്ചു പദാർത്ഥങ്ങൾ പാശുപതമതം അംഗീകരിക്കുന്നു. സ്വാതന്ത്ര്യ ശക്തിയില്ലാത്ത പദാർത്ഥങ്ങളാണു കാര്യങ്ങൾ. വിദ്യ, കല, പശു ഇങ്ങനെ മൂന്നു പ്രകാരത്തിൽ കാര്യങ്ങൾ ഉണ്ടു്. അതിനാൽ, ജീവനും ജഡവസ്തുക്കളും കാര്യവർഗ്ഗത്തിൽപെടുന്നു. അവ പരമേശ്വരനു് അധീനങ്ങളാണു്. ജീവന്റെ ഗുണമാണു് വിദ്യ. അതു ബോധമെന്നും അബോധമെന്നും രണ്ടു വിധത്തിൽ ഉണ്ടു്. ബോധസ്വരൂപമായ വിദ്യയാണു പാശുപതന്മാരുടെ ചിത്തം. ധർമ്മത്തോടും അധർമ്മത്തോടും കൂടിയ വിദ്യ അബോധരൂപമാണു്. അതു ജീവനെ പശു ഭാവത്തിൽ എത്തിക്കുന്നു. ചേതനനു് അധീനവും സ്വയം അചേതനവുമായ പദാർത്ഥമാണു് കല. ഇതു കാര്യരൂപമെന്നും കാരണരൂപമെന്നും രണ്ടു വിധത്തിലുണ്ടു്. കാര്യരൂപകലയിൽ പഞ്ചഭൂതങ്ങളും അവയുടെ ഗുണങ്ങളും അടങ്ങുന്നു. കാരണരൂപകലയിൽ ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും ചിത്തവും അടങ്ങുന്നു. പശു ജീവനാണു്. കാര്യകാരണരൂപമായ കലയാൽ ബദ്ധനായി ശബ്ദാദിവിഷയങ്ങളിൽ എപ്പോഴും പരവശനായിരിക്കുന്നതുകൊണ്ടു്, ജീവനു പശു എന്ന പേരും സിദ്ധിച്ചതായി കൗണ്ഡിന്യഭാഷ്യത്തിൽ പറയുന്നു. ശരീരേന്ദ്രിയങ്ങളോടു കൂടിയ ജീവൻ 'സാഞ്ജന'നെന്നും ശരീരേന്ദ്രിയങ്ങളോടു കൂടാത്ത ജീവൻ 'നിരഞ്ജന'നെന്നും പാശുപതശാസ്ത്രത്തിൽ പറയപ്പെടുന്നു.

കാരണപദാർത്ഥം മഹേശ്വരനാണു്. സൃഷ്ടി, സ്ഥിതി, സംഹാരം, തിരോധാനം, അനുഗ്രഹം ഇങ്ങനെ അഞ്ചു ശക്തികൾ ശിവനുണ്ടു്. ജീവന്മാരെ രക്ഷിക്കുന്നതുകൊണ്ടും ജ്ഞാനശക്തികൊണ്ടു് എല്ലാം അറിയുന്നതുകൊണ്ടും പ്രഭുത്വശക്തികൊണ്ടു ജീവന്മാരെ നിയന്ത്രിക്കുന്നതുകൊണ്ടും ശിവനു പതി എന്ന ശബ്ദം സിദ്ധിച്ചു. സ്വതന്ത്രനും ഐശ്വര്യവാനും ആദിയില്ലുള്ളവനും കർത്താവുമാണു് പതി. ജീവന്മാരെ അനുഗ്രഹിക്കുവാനുള്ള ശക്തിയും

പതിയ്ക്കുന്നു. പതിയുടെ ഇച്ഛകൊണ്ട് ജീവന്മാർക്ക് സുഖത്തിനും ദുഃഖത്തിനും ആശ്രയമായ ശരീരം ഇന്ദ്രിയങ്ങൾ, വിഷയങ്ങൾ മുതലായവ ലഭിക്കുന്നു. ജ്ഞാനശക്തിക്ക് ആശ്രയമായതുകൊണ്ട്, മഹേശ്വരൻ എന്നും എല്ലാ ലോകത്തിന്റെയും ഉത്പാദകനായതുകൊണ്ട്, കാരണമെന്നും ശാസ്ത്രങ്ങളിൽ പതി വർണ്ണിക്കപ്പെടുന്നു. ആപ്തകാമനായ പതി ഒരു ക്രീഡ എന്ന നിലയിലാണ് പ്രപഞ്ചത്തെ സൃഷ്ടിക്കുകയും സംഹരിക്കുകയും ചെയ്യുന്നത് അതിനാൽ ദേവൻ എന്നും, ഒന്നിനേയും അപേക്ഷിക്കാത്തതിനാൽ സാർവകാമികനെന്നും പതിക്കു പേരുണ്ട്

പശു ശിവാംശവും ചേതനനും ആണ്. ഓരോ ശരീരത്തിലും അതു പ്രത്യേകമായി നിലകൊള്ളുന്നു. മിഥ്യാജ്ഞാനം, അധർമ്മം, വിഷയാസക്തി, ശിവഭാവത്തിൽ നിന്നുള്ള ചിത്തത്തിന്റെ ച്യുതി, അജ്ഞത്വം മുതലായ ദോഷങ്ങളാൽ പശു ബദ്ധനും ദുഃഖിയും ആയിത്തീരുന്നു. ഇങ്ങനെയുള്ള ദോഷങ്ങൾക്ക് മലം എന്നും പാശം എന്നും പറയപ്പെടുന്നു. മലങ്ങൾ ഇല്ലാതാക്കി ദുഃഖത്തിൽനിന്നും മോചനം നേടുകയാണ് പാശുപതമതത്തിലെ മുക്തി. അതിനുള്ള സാധനകൾ യോഗവും വിധിയും ആകുന്നു. മനസ്സുകൊണ്ട് ജീവൻ ഈശ്വരനോടു യോജിക്കുന്നതാണ് യോഗം. ക്രിയാത്മകമെന്നും ക്രിയോപരമം എന്നും അതു രണ്ടു വിധത്തിലുണ്ട്. യമം നിയമം തുടങ്ങിയ അഷ്ടാംഗയോഗങ്ങൾ ക്രിയാത്മകവും മഹേശ്വരനിൽ ഉള്ള ഏകാന്തമായ ഭക്തി ക്രിയോപരമവും ആണ്.

സാധകന്മാരുടെ ശിവപ്രസാദകരങ്ങളായ വ്യാപാരങ്ങൾക്കു വിധി എന്നു പറയുന്നു. മഹേശ്വരപൂജ സമയത്തു ചിരിക്കുക, പാടുക, നൃത്തം വയ്ക്കുക, കുരവയിടുക, നമസ്കരിക്കുക, ഭസ്മം ശരീരംമുഴുവൻ പൂശുക, ഭസ്മത്തിൽ ശയിക്കുക, ശിവക്ഷേത്രങ്ങൾക്കു പ്രദക്ഷിണം വയ്ക്കുക മുതലായവയാണു മുഖ്യവിധി. ഉണർന്നിരിക്കുമ്പോൾ, ഉറങ്ങുന്നവനെപ്പോലെ നടിക്കുക, വാതരോഗിയെപ്പോലെ ശരീരം വിറപ്പിക്കുക, മുടന്തനെപ്പോലെ നടക്കുക, സൗന്ദര്യ

വതികളെ നോക്കി കാമിയെപ്പോലെ ചേഷ്ടിക്കുക, അവി വേകിയെപ്പോലെ നിന്ദിതകർമ്മം ചെയ്യുക, അർത്ഥമില്ലാത്തവാക്കുച്ചരിക്കുക, ശിവനിർമ്മാല്യം ധരിക്കുക മുതലായവ പാശുപതന്മാരുടെ ഗൗണവിധിയിൽപെട്ടതാണ്. വിധികളെ ശ്രദ്ധാപൂർവ്വം അനുഷ്ഠിച്ച് ഭഗവാനെ ശരണം പ്രാപിച്ചാൽ സാധകനിൽ ഭഗവാന്റെ പ്രസാദം ഉണ്ടാകുകയും, മലാദിദോഷങ്ങൾ നീങ്ങി ദുഃഖമയമായ സംസാരത്തിൽ നിന്നും അവനു മോചനം ലഭിക്കുകയും ചെയ്യും. അനാത്മകം, സാത്മകം എന്നും മുക്തി രണ്ടു പ്രകാരത്തിലുണ്ട്. ആത്യന്തികമായ ദുഃഖശാന്തി മാത്രമാണു അനാത്മകമുക്തി. ദുഃഖശാന്തിയോടൊപ്പം സർവ്വജ്ഞത്വാദി സിദ്ധികൾകൂടി ലഭിക്കുന്നതു് സാത്മക മുക്തിയാകുന്നു. ഈ മതത്തിൽ കാപാലികമെന്നും കാലാമുഖമെന്നും രണ്ടു സമ്പ്രദായങ്ങൾകൂടി ഉണ്ടായിരുന്നു. ഇന്ന് അവ രണ്ടും ലുപ്തപ്രചാരമായിത്തീർന്നിരിക്കുകയാണു്. ഗുജറാത്ത്, രാജസ്ഥാൻ മുതലായ പ്രദേശങ്ങളിൽ പാശുപതമതത്തിനു വളരെ പ്രചാരം ഉണ്ട്. സർവ്വാംഗം ഭസ്മം പൂശി, ശിരസ്സ്, കണ്ഠം മുതലായ അവയവങ്ങളിൽ രുദ്രാക്ഷമാല ധരിച്ച് ജടാമകുടധാരികളായി വർത്തിക്കുന്നവരാണ് പാശുപതന്മാരിൽ അധികവും. അവരെ സാമാന്യജനങ്ങൾ അവധൂതന്മാരായും പരിഗണിച്ചുവരുന്നു.

## ശൈവസിദ്ധാന്തമതം

ഈ മതം ദക്ഷിണേന്ത്യയിൽ, പ്രത്യേകിച്ചും തമിഴ്നാട്ടിലാണ് പ്രചരിച്ചിട്ടുള്ളതു്. അവിടത്തെ അനേകം ആചാര്യന്മാർ ശൈവസിദ്ധാന്തപ്രതിപാദകങ്ങളായ പ്രാമാണികഗ്രന്ഥങ്ങൾ സ്വമാതൃഭാഷയായ തമിഴിൽ രചിച്ചിട്ടുണ്ട്. പ്രഥമശതകത്തിൽ ജീവിച്ചിരുന്ന കണ്ണപ്പനൈനാരും ദ്വിതീയശതകത്തിൽ ജീവിച്ചിരുന്ന തിരുമൂലരുമാണ് തമിഴ്നാട്ടിൽ സിദ്ധാന്തമതം ആദ്യമായി പ്രചരിപ്പിച്ചതു്. അതിനെത്തുടർന്ന് പ്രധാനപ്പെട്ട എൺപത്തിനാലു ശൈവാചാര്യന്മാർ ശൈവമതത്തിനു തമിഴ്നാട്ടിൽ സ്ഥിതിയും പ്രകാശവും നല്കിക്കൊണ്ടിരുന്നു. അവരിൽ

പ്രമുഖന്മാർ അപ്പർ, ജ്ഞാനസംബന്ധർ, സുന്ദരമൂർത്തി നൈനാർ, മാണിക്യവാചകർ ഈ നാലു ശൈവസിദ്ധന്മാരായിരുന്നു. അവരെല്ലാം സപ്തമശതാബ്ദത്തിലും അഷ്ടമശതാബ്ദത്തിലുമാണ ജീവിച്ചിരുന്നതു്. സംസ്കൃതഭാഷയിലും അനേകം ശൈവസിദ്ധാന്തപ്രതിപാദകങ്ങളായ ഗ്രന്ഥങ്ങൾ ഉണ്ടു്. ശൈവസിദ്ധാന്തമതത്തിൽ ശിവൻ, ശക്തി, ബിന്ദു എന്നു മൂന്നു രത്നങ്ങളാണുള്ളതു്. ഇവ മൂന്നും തത്വങ്ങളുടെയെല്ലാം അധിഷ്ഠാനവും ഉപാദാനവും ആണു്. ഈ മതത്തിൽ മറ്റു് ശൈവമതങ്ങളിലെപ്പോലെ മുപ്പത്തിയാറു തത്വങ്ങളെ അംഗീകരിച്ചിട്ടുണ്ടു്. ശിവൻ, ശക്തി, സദാശിവൻ, ഈശ്വരൻ, ശുദ്ധവിദ്യ, മായ, കല, വിദ്യ, രാഗം, കാലം, നിയതി, പുരുഷൻ, പ്രകൃതി, ബുദ്ധി, അഹങ്കാരം, മനസ്സ്, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചു്, കർമ്മേന്ദ്രിയങ്ങൾ അഞ്ചു്, ശബ്ദാദി അഞ്ചുവിഷയങ്ങൾ, ആകാശാദി പഞ്ചഭൂതങ്ങൾ ഇവയാണു് മുപ്പത്തിയാറു തത്വങ്ങൾ ഇവയിൽ ശിവതത്വം പതി എന്ന പേരിൽ അറിയപ്പെടുന്ന പരമേശ്വരനാണു്. പരമൈശ്വര്യം, പരമസ്വാതന്ത്ര്യം, സർവജ്ഞത്വം ഇവ മൂന്നും പതിയുടെ അസാധാരണ ഗുണങ്ങളാണു്. മുക്തജീവന്മാരിലും വിദ്യേശ്വരാദികളിലും ശിവഭാവം പ്രകാശിക്കുന്നുണ്ടെങ്കിലും. അവരെല്ലാം പതിക്കു് അധീനരും പരതന്ത്രരുമാണു്. എന്നാൽ, ബദ്ധജീവന്മാരെക്കാൾ കൂടുതൽ സ്വാതന്ത്ര്യം അവർക്കുണ്ടു്. ശിവൻ നിത്യമുക്തനാകുന്നു. നിത്യത്വം, നിർമ്മലത്വം, നിരതിശയത്വം, അഖണ്ഡജ്ഞാനക്രിയാശക്തിമത്വം ഇവ സ്വാഭാവികമായി ശിവനിൽ പ്രകടമാകുന്നതുകൊണ്ടാണു് അദ്ദേഹം നിത്യമുക്തൻ എന്നു പറയപ്പെടുന്നതു്. അഞ്ചുമന്ത്രങ്ങളാണു് ശിവന്റെ ശരീരം. അവയിൽ ഈശാനമന്ത്രം തലയും തത്പുരുഷമന്ത്രം മുഖവും അഘോരമന്ത്രം ഹൃദയവും, വാമദേവമന്ത്രം ഗുഹ്യവും സദ്യോജാതമന്ത്രം പാദവും ആണു്.

പശുക്കളുടെ പാശത്തെ ഇല്ലാതാക്കുന്നതിനും അവരുടെ ധ്യാനത്തിനും വേണ്ടിയാണു് പരമശിവൻ ശരീരം

എടുത്തിരിക്കുന്നത്. സൃഷ്ടി, സ്ഥിതി, സംഹാരം, തിരോഭാവം, അനുഗ്രഹം ഈ കർമ്മങ്ങളുടെ കർത്താവു ശിവനാകുന്നു. ശുദ്ധാധ്വവിഷയകമായ-ദിവ്യലോകവിഷയകമായ-പഞ്ചകൃത്യങ്ങൾ ശിവനാണു നടത്തുന്നതെങ്കിലും, അശുദ്ധാധ്വവിഷയകങ്ങളായ കൃത്യങ്ങൾ അനന്താദിവിശേഷരന്മാരെക്കൊണ്ട് അദ്ദേഹം നടത്തിക്കുന്നു. ലയാവസ്ഥ എന്നും ഭോഗാവസ്ഥ എന്നും രണ്ടവസ്ഥകൾ ശിവനുണ്ട്. ശക്തി തന്റെ വ്യാപാരങ്ങളെല്ലാം ഒടുക്കി സ്വസ്വരൂപത്തിൽ ശിവനിൽ ലയിക്കുന്നതാണു ലയാവസ്ഥ. അപ്പോൾ ശക്തിമാൻ എന്നാണു ശിവൻ പറയപ്പെടുന്നത്. ശക്തി അന്തർമുഖമായും ബഹിർമുഖമായും വികസിച്ച് പ്രപഞ്ചത്തെ ഉത്പാദിപ്പിച്ച് നിഷ്ക്രിയനായ ശിവനിൽ ജ്ഞാനവും ക്രിയയും ഉളവാക്കുന്നു. ഇതാണു ശിവന്റെ ഭോഗാവസ്ഥ. ശൈവസിദ്ധാന്തമതത്തിൽ പ്രപഞ്ചത്തിന്റെ കർത്താവു ശിവനും, കരണം ശക്തിയും, ഉപാദാനകാരണം ബിന്ദുവുമാണ്. ബിന്ദുവിനു മഹാമായ എന്നും പേരുണ്ട്. ശിവനു സമവായിനി എന്നും പരിഗ്രഹരൂപ എന്നും രണ്ടു ശക്തികൾ ഉണ്ട്. സമവായിനീശക്തി ചിദ്രൂപവും നിർവികാരവും പരിണാമിയുമാണ്. അതു തന്നെയാണു ശക്തിതത്വം. ഇതു പരമശിവനാൽ താദാത്മ്യസംബന്ധത്തോടുകൂടി വർത്തിക്കുന്നു. അതിനാൽ, ശക്തി ശിവന്റെ സ്വരൂപമാണെന്നും പറയപ്പെടുന്നു. അചേതനവും പരിണാമിയുമാണു പരിഗ്രഹശക്തി. അതാണു ബിന്ദു എന്നു പറയപ്പെടുന്നത്. ശുദ്ധമെന്നും അശുദ്ധമെന്നും ബിന്ദു രണ്ടുവിധത്തിലുണ്ട്. ശുദ്ധബിന്ദു മഹാമായയും അശുദ്ധബിന്ദു മായയുമാണ്. ഇവയിൽ ശുദ്ധബിന്ദു-മഹാമായ-സാത്വിക ജഗത്തിനും അശുദ്ധബിന്ദു-മായ-പ്രാകൃത ജഗത്തിനും ഉപാദാന കാരണമാകുന്നു. ശിവൻ തന്റെ സമവായിനിയായ ശക്തികൊണ്ട് ബിന്ദുവിൽ ആലോതമേൽപ്പിക്കുമ്പോൾ ആ ബിന്ദു ക്ഷോഭിച്ച് ശുദ്ധജഗത്തായിത്തീരുന്നു. അതുപോലെ മായ ക്ഷോഭിച്ച് അശുദ്ധജഗത്തായും തീരുന്നു. ഇതാണു ശൈവസിദ്ധാന്തത്തിലെ സൃഷ്ടിപ്രക്രിയ.

പശു അണവും പരിച്ഛിന്നനം, പരിമിതശക്തിയോടു കൂടിയവനം ക്ഷേത്രജ്ഞനമായ ജീവനാണ്. അതു വ്യാപകവും പ്രകാശരൂപവും അനേകവും ആകുന്നു. പശു ദേഹഭിന്നനാണെങ്കിലും കർത്താവാണ്. സാധനകൾ കൊണ്ടു് പാശത്തെ ഛേദിക്കുമ്പോൾ ആ ജീവനിൽ നിരതിശയമായ ജ്ഞാനശക്തിയും ക്രിയാശക്തിയും ഉണ്ടാകുന്നു. ആണവമലം. കാർമ്മമലം, മായികമലം എന്നു മൂന്നു മലങ്ങൾ ജീവനിൽ ഉണ്ടു്. മലങ്ങളുടെ താരതമ്യമനുസരിച്ചു് വിജ്ഞാനാകലൻ, പ്രളയാകലൻ, സകലൻ എന്നു ജീവന്മാരെ– പശുക്കളെ– മൂന്നായി തരം തിരിച്ചിരിക്കുന്നു. മൂന്നു വിധത്തിലുള്ള മലങ്ങളാണു് ജീവനെ പരിച്ഛിന്നനം പുണ്യപാപ കർത്താവും സംസാരബദ്ധനം ആക്കിത്തീർത്തതു്. വിജ്ഞാനം, യോഗം, ജപം, ധ്യാനം മുതലായ സാധനകൾ കൊണ്ടോ, അനുഭവം കൊണ്ടോ, സന്ന്യാസം കൊണ്ടോ, കർമ്മമലം നശിപ്പിക്കാം. അപ്പോൾ ജീവനു ശരീരത്തോടുള്ള ബന്ധം ഇല്ലാതാകുന്നു. അങ്ങനെയുള്ള ജീവൻ താൻ ജ്ഞാനസ്വരൂപനാണെന്നഭിമാനിക്കുന്നു. ആണവമലം മാത്രമേ അപ്പോൾ അവശേഷിക്കുന്നുള്ളൂ. ശരീരബന്ധം ഉള്ളപ്പോഴാണു് മായാമലം ഉണ്ടാകുന്നതു്. വിജ്ഞാനാകലനായ പശു സമാപ്തകലുഷൻ, അസമാപ്തകലുഷൻ എന്നു രണ്ടു പ്രകാരത്തിൽ ഉണ്ടു്. മലം പക്വമായ പശുവിനു് സമാപ്തകലുഷൻ എന്നും പക്വമാകാത്ത പശുവിനു് അസമാപ്തകലുഷൻ എന്നും ആണു് പേരു്. സാധനകൾകൊണ്ടും മററും മലം പക്വമാകുമ്പോൾ ആ ജീവനു് ശിവൻ തന്റെ അനുഗ്രഹശക്തികൊണ്ടു് വിദ്യേശപദം നല്കുന്നു. അനന്തൻ സൂക്ഷ്മൻ, ശിവോത്തമൻ, ഏകനേത്രൻ, ഏകരുദ്രൻ, ത്രിമൂർത്തി, ശ്രീകണ്ഠൻ, ശിഖണ്ഡി എന്നു വിദ്യേശന്മാർ എട്ടു പേരുണ്ടു് എന്നു ശൈവതന്ത്രം പ്രഖ്യാപിക്കുന്നു. സൃഷ്ട്യാദി പഞ്ചകൃത്യങ്ങൾ നടത്താൻ അധികാരികളും ഈശ്വരതത്വത്തിൽ നിവസിക്കുന്നവരുമാണിവർ. മലം പക്വമാകാത്ത വിജ്ഞാനാകലന്മാർക്കു് ശിവൻ കാരുണ്യംകൊണ്ടു് മന്ത്രപദം നല്കുന്നു. ദേഹാഭിമാനമില്ലാത്ത ചൈതന്യസ്വരൂപികളാണു മന്ത്ര

ങ്ങൾ. ഇവർ ഏഴുകോടിയുണ്ടെന്നും വിദ്യേശ്വരനിവാസി കളാണെന്നും ഈ മതത്തിൽ പറയുന്നുണ്ട്. പ്രളയാകലന്മാരായ ജീവന്മാരും പക്വമലന്മാർ എന്നും, അപക്വമലന്മാർ എന്നും രണ്ടു പ്രകാരത്തിൽ ഉണ്ട്. പ്രളയകാലത്ത് മായയുടെ ഉള്ളിൽ ലയിച്ചു പോകുകയും സൃഷ്ടിയുടെ ആരംഭത്തിൽ പ്രാദുർഭവിക്കുകയും ചെയ്യുന്ന ഈ പ്രളയാകലന്മാരായ ജീവന്മാരുടെ മായാമലവും കർമ്മമലവും പരിപക്വമാകുന്നു. അപ്പോൾ പരമശിവൻ ഇവർക്ക് മുക്തി നൽകും. എന്നാൽ, അപക്വമലന്മാരായ പ്രളയാകലന്മാർ പുര്യഷ്ടകത്തോടു ചേർന്ന് ഈ ലോകത്തിൽ തങ്ങളുടെ കർമ്മമനുസരിച്ചു നാനാ യോനികളിൽ ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. സകലന്മാരായ ജീവന്മാരും പക്വമലന്മാർ എന്നും അപക്വമലന്മാർ എന്നും രണ്ടു വിധത്തിലുണ്ട്. പക്വമലന്മാരെ ഭഗവാൻ പരമശിവൻ ശക്തി പാതം കൊണ്ട് മന്ത്രേശ്വരപദത്തിൽ എത്തിക്കുന്നു. നൂറ്റിയെട്ടു മന്ത്രേശ്വരന്മാർ ഉണ്ടെന്നാണു ശൈവന്മാരുടെ വിശ്വാസം. അപക്വമലന്മാരായ സകലന്മാർ - ജീവന്മാർ-അവരവരുടെ കർമ്മങ്ങളനുസരിച്ച് ലോകത്തിൽ ചുറ്റിക്കറങ്ങി നാനാതരത്തിലുള്ള വിഷയങ്ങൾ അനുഭവിക്കുന്നു.

പാശം എന്നതിന് കയർ- ബന്ധനം- എന്നാണർത്ഥം. സ്വഭാവേന ശിവസ്വരൂപനായ ജീവനെ മലം, കർമ്മം, മായ, രോധശക്തി ഈ പാശങ്ങളാണ് ബന്ധിക്കുന്നത്. ജീവന്റെ സഹജമായ ക്രിയാശക്തിയും ജ്ഞാനശക്തിയും മറഞ്ഞുപോയതാണു ബന്ധത്തിനു കാരണം. അങ്ങനെ മറയുവാനുള്ള കാരണം മലമാകുന്നു. അരിക്ക് ഉമിപോലെയോ ചെമ്പിൽ ക്ലാവ് പോലെയോ മലം ജീവനിൽ ഇരിക്കുന്നു. ഉമി ധാന്യങ്ങളെ മുളപ്പിക്കുന്നതിനു കാരണമാകുന്നതു പോലെ ദേഹാദികളുടെ ഉത്പത്തിക്ക് കാരണം മലമാണ്. അജ്ഞാനരൂപമാണത്. ചെമ്പിന്റെ ക്ലാവ്, പുളി മുതലായവകൊണ്ടു് നീക്കുന്നതു പോലെ ജീവനിലുള്ള മലം ശിവൻ സ്വശക്തികൊണ്ടു് നശിപ്പിക്കുന്നു.

പാശത്തിൽ നിന്നു വേർപ്പെട്ട് ശിവപദത്തിൽ എത്തുകയാണ് ജീവന്റെ ലക്ഷ്യം. വെറും ജ്ഞാനം

കൊണ്ടോ, വെറും കർമ്മം കൊണ്ടോ, പാശമറുക്കാൻ സാധ്യമല്ല. ജ്ഞാനരൂപമായ ക്രിയകൊണ്ടു മാത്രമേ അതു സാധിക്കുകയുള്ളൂ. മലം പെട്ടെന്നു പാകപ്പെടുന്ന ഒന്നല്ല. ക്രമേണ മാത്രമേ അതു പാകമാകുകയുള്ളൂ. അതു വെറും മിഥ്യയായ അജ്ഞാനമല്ല, സത്തയുള്ള ഒരു ദ്രവ്യമാണ്. കണ്ണിലെ തിമിരം ശസ്ത്രക്രിയകൊണ്ടു് നീക്കുന്നതു പോലെ, പാകമായ മലം നീക്കേണ്ടതാണ്. അതു നീക്കുന്നതിനു ജീവനു സ്വതഃസിദ്ധമായ ശക്തി ഇല്ല. പരമേശ്വരന്റെ അനുഗ്രഹശക്തികൊണ്ടു മാത്രമേ ജീവനിലുള്ള മലം നീങ്ങുകയുള്ളൂ എന്നാണ് ശൈവസിദ്ധാന്തമതം ഉദ്ഘോഷിക്കുന്നത്. ആ അനുഗ്രഹശക്തി ഗുരുവിൽക്കൂടിയാണ് ശിഷ്യനിൽ ചെന്നു മലത്തെ ഇല്ലാതാക്കുന്നത്. ഈ അനുഗ്രഹത്തിനു ശക്തിപാതമെന്നും പേരുണ്ടു്. ഈശ്വരന്റെ അനുഗ്രഹംകൊണ്ടു് മലം നീങ്ങിയ ജീവൻ ശിവപദം പൂകുന്നു. ശൈവസിദ്ധാന്തമതം ദ്വൈതപരമാണ്. അതുകൊണ്ടു് സാലോക്യം, സാമീപ്യം, സാരൂപ്യം ഇങ്ങനെയുള്ള മുക്തിയാണ് ശൈവസിദ്ധാന്തമതാവലംബികൾ ആഗ്രഹിക്കുന്നതു്. ശിവദർശനം കിട്ടിയ ജീവനിൽ ശിവഗുണങ്ങൾ പ്രകാശിക്കും. അപ്പോൾ, സൂര്യപ്രകാശത്തിൽ ദീപം എന്നപോലെ, ജീവഭാവം മങ്ങിപ്പോകും. ആത്മ ശിവചൈതന്യത്തിൽ ലയിക്കുന്നതുപോലെ തോന്നുമെങ്കിലും വ്യക്തിത്വം തീരെ നശിക്കുന്നില്ല. ചര്യ, ക്രിയ, യോഗം, ജ്ഞാനം ഈ സാധനാമാർഗ്ഗങ്ങളിൽ കൂടിയാണ് പശുവായ ജീവൻ സാധ്യമായ ശിവപദത്തിൽ എത്തുന്നതു്. ദക്ഷിണേന്ത്യയിൽ വേരുറച്ചിരുന്ന ജൈനമതത്തെയും ബുദ്ധമതത്തെയും കഥാവശേഷമാക്കിത്തീർത്തതു് ശൈവസിദ്ധന്മാരായ അപ്പർ, സംബന്ധർ മുതലായ പരമാചാര്യന്മാരാണ്. കേരളത്തിലും ശൈവമതത്തിനു വളരെ പ്രചാരം സിദ്ധിച്ചിരുന്നു.

## വീരശൈവമതം

വീരശൈവമതത്തിനു കൂടുതൽ പ്രചാരവും പ്രാധാന്യവും സിദ്ധിച്ചിട്ടുള്ളതു് കർണ്ണാടകം, ആന്ധ്ര തുടങ്ങിയ

പ്രദേശങ്ങളിലാണ്. ഈ മതാവലംബികൾക്കു ലിംഗായതന്മാരെന്നും 'ജംഗമന്മാർ' എന്നും പേരുണ്ട്. ഇവർ വർണ്ണവ്യവസ്ഥയെ അംഗീകരിക്കുന്നില്ല. വീരശൈവന്മാർ ശിവലിംഗം എപ്പോഴും കഴുത്തിൽ ധരിച്ചുകൊണ്ടാണ് നടക്കുന്നതു്. ഈ മതം കർണ്ണാടകത്തിൽ ആദ്യം പ്രചരിപ്പിച്ചതു് 'വസവ' ദേശികനാണ് പന്ത്രണ്ടാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന അദ്ദേഹം 'കലച്ചൂരി' രാജാവായ വിജ്ജലന്റെ മന്ത്രിയായിരുന്നു എന്നു പറയപ്പെടുന്നു. വീരശൈവമതം ഏററവും പ്രാചീനമായ ഒന്നാണെന്നത്രെ ലിംഗായത്തന്മാരുടെ വിശ്വാസം. ഭിന്നഭിന്നദേശങ്ങളിൽ അഞ്ചു മഹാപുരുഷന്മാർ ഈ മതതത്വത്തെ ഉപദേശിച്ചിട്ടുണ്ടു്. സോമേശ്വരൻ, സിദ്ധേശ്വരൻ, ഭവനാഥൻ, മല്ലികാർജ്ജുനൻ, വിശ്വനാഥൻ ഈ പേരുകളിൽ പ്രസിദ്ധമായ ശിവലിംഗങ്ങളിൽനിന്നു് ആവിർഭവിച്ചു് ശൈവധർമ്മം പ്രചരിപ്പിച്ച അഞ്ചു് ആചാര്യന്മാരാണ് രേണുകാചാര്യൻ, ദാരുകാചാര്യൻ, ഏകോരമാചാര്യൻ, പണ്ഡിതാരാദ്ധ്യാചാര്യൻ, വിശ്വാരാദ്ധ്യാചാര്യൻ എന്നിവർ. രേണുകാചാര്യൻ വീരസിംഹാസനം മൈസൂറിലും, ദാരുകാചാര്യൻ സദ്ധർമ്മസിംഹാസനം ഉജ്ജയിനിയിലും, ഏകോരമാചാര്യൻ വൈരാഗ്യസിംഹാസനം കേദാരനാഥത്തിനു ള്ളുള്ള ഊഖിമഠത്തിലും പണ്ഡിതാരാദ്ധ്യാചാര്യൻ സൂര്യസിംഹാസനം ശ്രീശൈലത്തിലും, വിശ്വാരാദ്ധ്യാചാര്യൻ ജ്ഞാനസിംഹാസനം കാശിയിലും സ്ഥാപിച്ചു എന്നാണ് വീരശൈവന്മാർ പറയുന്നതു്.

ദ്വൈതാദ്വൈതമതം, ശിവാദ്വൈതമതം, വിശേഷാദ്വൈതമതം, ശക്തിവിശിഷ്ടാദ്വൈതമതം തുടങ്ങി പലപേരുകളിലും വീരശൈവമതം അറിയപ്പെടുന്നുണ്ടു് കർമ്മപ്രധാനമായ ഒരു സമ്പ്രദായമാണിതു്. നിഷ്കാമകർമ്മം ആണു് അവർ അംഗീകരിച്ചിരിക്കുന്നതു്. ഈ സമ്പ്രദായത്തിലെ ആരാദ്ധ്യദേവത ശിവനായതുകൊണ്ടു് വീരശൈവം എന്ന പേരു് ഇതിനു സിദ്ധിച്ചു. ശക്തിവിശിഷ്ടജീവനും ശക്തിവിശിഷ്ടശിവനും ഒന്നായിത്തീരു

ന്നതുകൊണ്ടാണ് ഇതു ശക്തിവിശിഷ്ടാദ്വൈതമായതു്. പരമശിവനിൽ അഭിന്നഭാവത്തിലിരിക്കുന്ന വിശേഷണമാണു ശക്തി. സൂക്ഷ്മമായ ചിദചിദ്ശക്തിയെന്നും സ്ഥൂലമായ ചിദചിദ്ശക്തി എന്നും അതു രണ്ടുപ്രകാരത്തിലുണ്ടു്. ചിത്തു ജീവനും, അചിത്തു് ജഡപദാർത്ഥവ്യൂഹമാണ്. അവ രണ്ടിനോടും ചേർന്ന ശക്തിയാണ് ചിദചിദ്ശക്തി. സൂക്ഷ്മശക്തി ശിവനിലും സ്ഥൂലശക്തി ജീവനിലും ഇരിക്കുന്നു. അതിനാൽ, ശക്തിവിശിഷ്ടനായ പരമേശ്വരനും ശക്തിവിശിഷ്ടനായ ജീവനും തമ്മിലുള്ള ഐക്യത്തെ ബോധിക്കുന്നതാണ് വീരശൈവമതം. ഈ മതവും ശിവാദി മുപ്പത്തിയാറു തത്വങ്ങളെയാണ് അംഗീകരിച്ചിരിക്കുന്നതു്. ചരാചരാത്മകമായ ഈ പ്രപഞ്ചം പരമശിവന്റെ ശക്തിരൂപമാണ്. അഗ്നിയും അതിന്റെ ദാഹകശക്തിയുംപോലെ ശിവനും ശക്തിയും തമ്മിൽ അഭേദരൂപത്തിൽ വർത്തിക്കുന്നു. അതുകൊണ്ടു ശിവനെപ്പോലെ ശക്തിതത്വവും നിത്യമാണെന്നു പറയപ്പെടുന്നു. സത്വം, രജസ്സ്, തമസ്സ് എന്നു മൂന്നു ഗുണങ്ങൾ ശക്തിയിൽ അടങ്ങിയിരിക്കുന്നു. അതിൽ തമോഗുണശക്തിയാണു മായ. സൂര്യകാന്തം സൂര്യകിരണത്തിന്റെ സമ്പർക്കംകൊണ്ടു് അഗ്നികണങ്ങളെ സ്ഫുരിപ്പിച്ചു് സൂചിയെ അഗ്നിമയമാക്കിത്തീർക്കുന്നതുപോലെ ശിവനിലുള്ള വിമർശശക്തി അഥവാ ഇച്ഛാശക്തി മായാശക്തിയിൽ പ്രതിസ്ഫുരിപ്പിച്ചു് സുഖം, ദുഃഖം, മോഹം മുതലായവയെ ഉളവാക്കുന്ന സത്വരജസ്തമോരൂപമായ പ്രകൃതിയായിത്തീരുന്നു വീരശൈവമതത്തിൽ ഇതിനു ചിത്തശക്തി എന്നും പേരുണ്ടു്. ഈ ചിത്തശക്തിയാൽ വിശേഷിപ്പിക്കപ്പെട്ട ശിവാംശമാണ് ജീവൻ. വീരശൈവമതത്തിൽ പ്രപഞ്ചവും ജീവനും പരമശിവനെപ്പോലെ സത്യമാണ്. ശിവന്റെ ശക്തികളിൽ നിന്നാണ് ജഗത്തുണ്ടായതു്. ജീവൻ ശിവന്റെ അംശമാകുന്നു. ജീവനും ശിവനും തമ്മിൽ ഒരു ദൃഷ്ടിയിൽ ഭേദവും മറ്റൊരു ദൃഷ്ടിയിൽ അഭേദവും ഉണ്ടു്. തീയും പൊരിയും പോലെയാണതു്

അഗ്നിസ്ഫുലിംഗയോർ നാസ്തി യഥാഭേദഃ സ്വരൂപതഃ
അഗ്നിത്വേന കണത്വേന ഭേദോ£പി സ്ഫുരതി ക്വചിത്

എന്നാണ് ഈ വിഷയത്തെക്കുറിച്ച് ക്രിയാസാരത്തിൽ പറയുന്നതു്. "തീയും പൊരിയും തമ്മിൽ സ്വരൂപത്തിൽ ഭേദമില്ല. അഗ്നി എന്ന നിലയിലും പൊരിയെന്ന നിലയിലും ചിലപ്പോൾ ഭേദവും സ്ഫുരിക്കുന്നുണ്ടു്." ഇങ്ങനെ ഭേദാഭേദത്തെ പ്രതിപാദിക്കുന്നതുകൊണ്ടാണ് ഈ മതത്തിനു് ഭേദാഭേദമതം എന്നു പേരു സിദ്ധിച്ചതു്.

സച്ചിദാനന്ദസ്വരൂപനും ആദ്യന്തരഹിതനും ആയ പരമശിവനാണ് പതി. ആ പരമശിവനിൽ അഭിന്നഭാവത്തിൽ സ്ഫുരിക്കുന്ന വിമർശശക്തി തന്നെയാണ് നാനാതത്വങ്ങളായി പരിണമിച്ച് പ്രപഞ്ചമായിത്തീരുന്നതു്. ശിവൻ, ശക്തി, സദാശിവൻ, ഈശ്വരൻ,മായ, വിദ്യ തുടങ്ങി മുപ്പത്തിയാറു തത്വങ്ങളെ വീര ശൈവമതം അംഗീകരിക്കുന്നുണ്ടെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ജ്ഞാനശക്തികൊണ്ടു പരമശിവൻ 'ഞാൻ സർവ്വജ്ഞ'നാണെന്നഭിമാനിക്കുന്ന അവസ്ഥയാണ് ശിവതത്വം. ക്രിയാശക്തികൊണ്ടു ഞാൻ സർവ്വകർത്താവാണെന്നഭിമാനിക്കുന്നതു ശക്തിതത്വമാകുന്നു. ഇങ്ങനെ ഭിന്നഭിന്നങ്ങളായ ശക്തികളുടെ ചേർച്ചകൊണ്ടു് ഭിന്നഭിന്നതത്വങ്ങൾ ഉണ്ടാകുന്നു. ആപ്തകാമനായ പരമശിവന്റെ വെറും ക്രീഡയാണ് പ്രപഞ്ചത്തിന്റെ സൃഷ്ടിയും സ്ഥിതിയും സംഹാരവും. ഉപാസ്യരൂപത്തിലും ഉപാസകരൂപത്തിലും ക്രീഡിക്കാനാഗ്രഹിക്കുമ്പോൾ പരമശിവനിൽ നിന്നു ചൈതന്യാത്മകമായ ഈശ്വരനും തദംശമായ ജീവനും പ്രാദുർഭവിക്കുന്നു. ഉപാസ്യരൂപനായ ശിവനു് ലിംഗം എന്നും ഉപാസകനായ ശിവനു് അംഗം (ജീവൻ) എന്നും ആണ് പേരു നൽകിയിട്ടുള്ളതു്. അതുപോലെ ശക്തിയും കലയെന്നും ഭക്തിയെന്നും രണ്ടായി പരിണമിക്കുന്നു ലിംഗത്തിലുള്ള ശക്തി കലയും അംഗത്തിലുള്ള ശക്തി ഭക്തിയുമാകുന്നു. കലാശക്തിയിൽ നിന്നു് ജഗത്തുണ്ടാകുകയും ഭക്തികൊണ്ടു് അതു പരമശിവനോടു ചേരുകയും

ചെയ്യുന്നു എന്നാണ് വീരശൈവന്മാരുടെ വിശ്വാസം ഭാവലിംഗം, പ്രാണലിംഗം, ഇഷ്ടലിംഗം എന്ന് ലിംഗം മൂന്നുപ്രകാരത്തിലുണ്ട്. അതുപോലെ, യോഗാംഗം, ഭോഗാംഗം ത്യാഗാംഗം എന്ന അംഗവും മൂന്നുതരത്തിലുണ്ട്. യോഗാംഗം കാരണരൂപമായ പ്രാജ്ഞനം, ഭോഗാംഗം, സൂക്ഷ്മമായ തൈജസനം, ത്യാഗാംഗം സ്ഥൂലരൂപനായ വിശ്വനം ആകുന്നു. ആണവം, മായീകം, കാർമ്മികം തുടങ്ങിയ മലങ്ങളാണ് ശിവന്റെ അംഗരൂപമായ ജീവനെ ബദ്ധനാക്കുന്നത്. ശൈവസിദ്ധാന്തമതത്തിലെ പോലെ ഈ മതത്തിലും പ്രജ്ഞാനാകലൻ, പ്രളയാകലൻ, സകലൻ എന്നു മൂന്നു വിധത്തിൽ ജീവന്മാരെ അംഗീകരിച്ചിട്ടുണ്ട്. പരമശിവന്റെ പ്രസാദംകൊണ്ടു അംഗത്തിൽ– ജീവനിൽ ഭക്തി ആവിർഭവിക്കുന്നു. അതിനു കാരണം ഗുരുവിന്റെ കൃപാപൂർവ്വമായ ദീക്ഷയാണ്. ഗുരുവിനാൽ ദീക്ഷിതനായ ജീവൻ സംസാരബന്ധത്തിൽനിന്നു മുക്തനായി ശിവരൂപം പ്രാപിക്കുന്നു. ഇതാണ് വീരശൈവമതത്തിന്റെ ലക്ഷ്യമായ മുക്തി. ഈ മതത്തിൽ ലിംഗവും– (ശിവനും)– അംഗവും (പശുവും) പാശവും വ്യവഹാരദൃഷ്ടിയിൽ ഭിന്നമാണെങ്കിലും പരമാർത്ഥദൃഷ്ടിയിൽ ഏകവും പൂർണ്ണവുമായ ശിവന്റെ സ്വരൂപം തന്നെയാണ്.

## പ്രത്യഭിജ്ഞാ മതം

പ്രത്യഭിജ്ഞാമതത്തിനു പ്രത്യഭിജ്ഞാദർശനമെന്നും സ്പന്ദദർശനമെന്നും ത്രികദർശനമെന്നും പേരുണ്ട്. ഈ പേരുകൾക്കു കാരണം വിശേഷപ്പെട്ട ആദ്ധ്യാത്മികതത്വമാണ്. ത്രികം എന്നതിനു് പശു, പതി, പാശം ഈ മൂന്നു തത്വങ്ങൾ ഉൾക്കൊള്ളുന്ന ശാസ്ത്രം എന്നാണർത്ഥം. തന്ത്രാലോകത്തിന്റെ ടീകയിൽ ഈ മതത്തിന്റെ ഉത്പത്തിയേയും പ്രചാരത്തെയും സൂചിപ്പിക്കുന്നുണ്ട്. തന്റെ അഞ്ചു മുഖങ്ങളിൽ നിന്നുണ്ടായ ശൈവാഗമങ്ങളുടെ ദ്വൈതപരങ്ങളായ വ്യാഖ്യാനങ്ങൾ കണ്ട് അസന്തുഷ്ടനായ പരമശിവൻ അദ്വൈതസിദ്ധാന്തം പ്രചരിപ്പിക്കാൻ ദുർവാസാവിനോട്ട് അനുശാസിച്ചു. അതനുസരിച്ച് ദുർവാ

സാവു് ത്ര്യംബകൻ, ആമർദ്ദകൻ, ശ്രീനാഥൻ എന്നു മൂന്നു മാനസപുത്രന്മാരെ ജനിപ്പിച്ചു. അവരിൽ ത്ര്യംബകനു് അദ്വൈതത്തെയും, ആമർദ്ദകനു് ദ്വൈതത്തെയും, ശ്രീനാഥനു് ദ്വൈതാദ്വൈതത്തെയും ദുർവാസാവു് ഉപദേശിച്ചുകൊടുത്തു. ത്ര്യംബകൻ പ്രചരിപ്പിച്ചതുകൊണ്ടു് ഈ മതത്തിനു് ത്രൈയംബകദർശനം എന്ന പേരു സിദ്ധിച്ചു. ഈ ത്രികദർശനത്തിന്റെ ആവിർഭാവകാലം അഞ്ചാംശതകമാണെന്നു ഗവേഷകന്മാർ അഭിപ്രായപ്പെടുന്നു. വസുഗുപ്തൻ, കല്ലടൻ, ഉത്പാലാചാര്യർ അഭിനവഗുപ്തൻ മുതലായ മഹാത്മാക്കളാണു് ഈ മതത്തെ ഒരു ദർശനമെന്ന നിലയിലും മതമെന്ന നിലയിലും, ഗ്രന്ഥങ്ങൾ എഴുതിയും ശിഷ്യന്മാർക്കുപദേശം നല്കിയും വികസിപ്പിച്ചതു്. ഇവരിൽ എല്ലാപ്രകാരത്തിലും സമുന്നതസ്ഥാനം അഭിനവ ഗുപ്താചാര്യർക്കാണു് നല്കപ്പെട്ടിട്ടുള്ളതു്.

പ്രത്യഭിജ്ഞാദർശനം ആവിർഭവിച്ചതും പ്രചരിച്ചതും കാശ്മീരിലായതുകൊണ്ടു് കാശ്മീരിയശൈവദർശനം എന്നും ഇതിനു് പേരുണ്ടു് ഈ മതത്തിലും മുപ്പത്തിയാറു തത്വങ്ങളാണു് അംഗീകരിച്ചിരിക്കുന്നതു്. പരമശിവൻ പൂർണ്ണനും നിത്യനും ചൈതന്യ സ്വരൂപനും ആണു്. ആ പരമശിവനു് ചൈതന്യം, പരം, സംവിത്തു്, അനുത്തരം തുടങ്ങി പലപേരുകൾ പുരാണേതിഹാസങ്ങളിലും തന്ത്രശാസ്ത്രങ്ങളിലും നല്കപ്പെട്ടു കാണുന്നു. വിശ്വാത്മകമെന്നും വിശ്വോത്തീർണ്ണമെന്നും രണ്ടു ഭാവങ്ങൾ ശിവനുണ്ടു്. എല്ലാ വസ്തുക്കളിലും വ്യാപിച്ചിരിക്കുന്ന അവസ്ഥയാണു് വിശ്വാത്മകം. എല്ലാറ്റിനെയും കടന്നു് സ്വസ്വരൂപത്തിൽ വർത്തിക്കുന്ന അവസ്ഥ വിശ്വോത്തീർണ്ണമാകുന്നു. നാനാതരത്തിൽ കാണപ്പെടുന്ന പ്രപഞ്ചം പരമശിവന്റെ സ്ഫുരണം മാത്രമാണു്. ഏതെങ്കിലും ഉപാദാനമോ ആധാരമോ കൂടാതെ തന്റെ സ്വതന്ത്രമായ ഇച്ഛാശക്തികൊണ്ടു് എല്ലാ പ്രപഞ്ചത്തെയും പരമശിവൻ തന്നിൽത്തന്നെ തോന്നിപ്പിക്കുകയാണു്. കണ്ണാടി പ്രതിബിംബിത വസ്തുക്കളെ പ്രകാശിപ്പിക്കുന്നതു പോലെയാണു് പരമശിവൻ

തന്നിൽ പ്രപഞ്ചത്തെ പ്രതിഭാസിപ്പിക്കുന്നതു്. ബിംബവസ്തുക്കളില്ലാതെ കണ്ണാടിക്കു പ്രതിബിംബങ്ങളെ പ്രകാശിപ്പിക്കാൻ സാധിക്കുകയില്ല. എന്നാൽ, പരമശിവൻ ഏകനും പൂർണ്ണനും ആകയാൽ ബിംബവസ്തുക്കളില്ലാതെ തന്നെ സ്വാതന്ത്ര്യശക്തികൊണ്ടു് നാനാതരത്തിലുള്ള പ്രപഞ്ചവസ്തുക്കളെ പ്രകാശിപ്പിക്കുന്നു എന്നാണു് പ്രത്യഭിജ്ഞാദർശനസിദ്ധാന്തം. അതിനാൽ, ശിവനിൽനിന്നു ഭിന്നമായി സ്വതന്ത്രമായി ജീവനോ ജഗത്തോ ഇല്ല. എല്ലാം ശിവന്റെ പ്രതിഭാസം മാത്രം.

ചിത്തു്, ആനന്ദം, ഇച്ഛ, ജ്ഞാനം, ക്രിയ ഇങ്ങനെ അഞ്ചു ശക്തികൾ പരമശിവനിൽ അഭിന്നമായി വർത്തിക്കുന്നു. ചിച്ഛക്തി പ്രകാശരൂപമാണ്. പ്രകാശ്യവസ്തുക്കളില്ലാത്തപ്പോഴും അതു തനിയെ വിളങ്ങുന്നു. പരമശിവനിൽ നിരതിശയമായ ആനന്ദം ഉളവാക്കുന്നതാണു് ആനന്ദശക്തി. മറെറാന്നിനേയും അപേക്ഷിക്കാതെയാണു് അതു പരമശിവനിൽ ആനന്ദസ്വരൂപമായി വിളങ്ങുന്നതു് സ്വതന്ത്രമായ ബോധവും പ്രതിബന്ധരഹിതമായ ഇച്ഛയും തന്നിൽ ഉണ്ടെന്നറിയിക്കുന്നതാണു്. ഇച്ഛാശക്തി. വേദ്യപദാർത്ഥങ്ങളുടെയെല്ലാം സാധാരണജ്ഞാനം ഉളവാക്കുന്നതു ജ്ഞാനശക്തിയാകുന്നു. നാനാതരത്തിലുള്ള പദാർത്ഥങ്ങളുടെ ആകൃതി കൈക്കൊള്ളാനുള്ള സാമർത്ഥ്യമാണു ക്രിയാശക്തി. ഈ അഞ്ചു ശക്തികൾ വഴിയാണു് പരമശിവൻ തന്നിൽ പ്രപഞ്ചരൂപത്തിൽ പ്രതിഭാസിക്കുന്നതു്. മുപ്പത്തിയാറു തത്വങ്ങളെ ശിവതത്വം, വിദ്യാതത്വം, ആത്മതത്വം എന്നു മൂന്നായി വിഭജിച്ചിരിക്കുന്നു. ശിവതത്വവും ശക്തിതത്വവും. ശിവതത്വത്തിലും, സദാശിവതത്വവും, ഈശ്വരതത്വവും ശുദ്ധവിദ്യാതത്വവും വിദ്യാതത്വത്തിലും, ബാക്കി മുപ്പത്തിയൊന്നുതത്വങ്ങൾ ആത്മതത്വത്തിലും അടങ്ങുന്നു. പ്രപഞ്ചം സൃഷ്ടിക്കണമെന്നുള്ള ഇച്ഛ പരമശിവനിലുണ്ടായപ്പോൾ ശിവരൂപവും ശക്തിരൂപവും പ്രകടമായി. പരമശിവന്റെ ഒന്നാമത്തെ സ്പന്ദനം ശിവരൂപവും രണ്ടാമത്തെ സ്പന്ദനം

ശക്തിരൂപവുമാണ്. ശിവൻ പ്രകാശരൂപിയും ശക്തി വിമർശരൂപിണിയുമാണ്. പൂർണ്ണമായ അഹന്തയുടെ സ്ഫുരണം എന്നാണ വിമർശത്തിന്ന് അർത്ഥം. ശിവനിൽ ഞാൻ എന്ന പൂർണ്ണമായ സ്ഫുരണമാണ ശക്തി. അതു സൃഷ്ടികാലത്തു പ്രപഞ്ചാകാരമായും, സ്ഥിതികാലത്ത് പ്രപഞ്ചപ്രകാശമായും, സംഹാരകാലത്തു സംഹാരരൂപമായും വർത്തിക്കുന്നു. ചിത്ത്, ചൈതന്യം, സ്വാതന്ത്ര്യം, കർത്തൃത്വം, സ്ഫുരത്ത, ഹൃദയം, സ്പന്ദം തുടങ്ങി പല പേരുകൾ ഇതിന്നുണ്ട്. അഹം ആകാരമായ സ്ഫുരണത്തിൽ 'അഹം' എന്നും 'ഇദം' എന്നും രണ്ടംശങ്ങളുണ്ട്. 'അഹം' അംശം എല്ലാററിനെയും ഗ്രഹിക്കുന്ന ശിവനും 'ഇദം' അംശം ഗ്രഹിക്കപ്പെടുന്ന ശക്തിയുമാണ്. അഹന്താരൂപമായ വിമർശം വഴിയാണ് ശിവന്റെ പ്രകാശം അനുഭൂതമാകുന്നതു്. ശിവൻ ചിദ്ഘനനാണെങ്കിലും അചേതനാണെന്ന് ഈ മതം സിദ്ധാന്തിക്കുന്നു. തേനിൽ മധുരം ഉണ്ടെങ്കിലും അതു് ആ മധുരരസം തന്നെ അനുഭവിക്കുന്നില്ല. അതുപോലെ ശിവൻ തന്റെ പ്രകാശരൂപം തന്നിയെ അറിയുന്നില്ല. ശക്തിവഴിയാണറിയുന്നതു്. ശക്തിയോടുകൂടാതെ ശിവനു സ്പന്ദിക്കുവാൻപോലും കഴിവില്ല. ശിവശക്തിയുടെ ആന്തരമായ നിമേഷം സദാശിവതത്വവും ബാഹ്യമായ ഉന്മേഷം ഈശ്വരതത്വവുമാണ്. അചലനായ പരമശിവനിൽ അതിസൂക്ഷ്മവും ചലനാത്മകവുമായ സ്ഫുരണം ഉണ്ടാകുന്നു. അതാണ സദാശിവൻ. ബോധത്തിന്റെ അഹമാംശം ഇദമാംശത്തെ മറയ്ക്കുന്നതുകൊണ്ടു ജഗത്ത് അവ്യക്തരൂപത്തിലാണ സദാശിവനിൽ പ്രകാശിക്കുന്നതു്. ശിവന്റെ വികാസോന്മുഖമായ ജ്ഞാനാന്വിച ഈശ്വരതത്വമാകുന്നു. അതു സദാശിവന്റെ ബാഹ്യരൂപവുമാണ്. ഞാൻ എന്നും ഇതെന്നും രണ്ട് അനുഭവം ഈശ്വരനുണ്ടു്. സദാശിവനിൽ അഹങ്കാരത്തിനും ഈശ്വരനിൽ ഇദംകാരത്തിനുമാണ പ്രാധാന്യം. അഞ്ചാമത്തെതത്വമായ ശുദ്ധവിദ്യയിൽ അഹത്തിനും ഇദത്തിനും തുല്യമായ നിലയാണുള്ളതു്. ഈ നിലയിൽ സമസ്തലോകവും തന്റെ അംശങ്ങളാണെന്ന് ശിവനു തോന്നും.

ശിവനിൽ അഹമംശവും ഇദമംശവും പ്രമാതാവും പ്രമേയവും-ഭിന്നമക്കിത്തീർക്കുന്ന ശക്തി മായയാകുന്നു. അതിനു അഹമംശം പുരുഷനും (പശുവും) ഇദമംശം പ്രകൃതിയും ആണ്. കല, വിദ്യ, രാഗം, കാലം, നിയതി ഈ അഞ്ചു തത്വങ്ങളെ ഉത്പാദിപ്പിച്ചുകൊണ്ടാണു മായ പരമശിവനിൽ പശുഭാവം ഉളവാക്കുന്നതു്. പുരുഷൻ (പശു) വാസ്തവത്തിൽ ശിവൻ തന്നെയാണു്. എന്നാൽ, ശിവന്റെ സർവ്വകർത്തൃത്വശക്തിയെ കല സങ്കുചിതമാക്കിത്തീർക്കുന്നു. അതുകൊണ്ടു്, പശു അല്പമായ കർത്തൃത്വശക്തിയുള്ളവനായിത്തീരുന്നു. ശിവന്റെ സർവജ്ഞതയെ സങ്കോചിപ്പിക്കുന്ന തത്വം അശുദ്ധവിദ്യയും, നിത്യസംതൃപ്തിയെ സങ്കോചിപ്പിക്കുന്ന തത്വം രാഗവും, നിത്യത്വത്തെ സങ്കോചിപ്പിക്കുന്ന തത്വം കാലവും, സ്വാതന്ത്ര്യശക്തിയെ സങ്കോചിപ്പിക്കുന്ന തത്വം നിയതിയും ആകുന്നു. അശുദ്ധവിദ്യകൊണ്ട് കിഞ്ചിജ്ഞനും, രാഗംകൊണ്ട് വിഷയാനുരാഗിയും, കാലംകൊണ്ട് അനിത്യനും, നിയതികൊണ്ട് നിയന്ത്രിതങ്ങളായ കർമ്മങ്ങളെ ചെയ്യുന്നവനും ആയിത്തീരുന്ന ശിവസ്വരൂപനായ പശു, കലാദികളായ അഞ്ചു തത്വങ്ങൾ ശിവസ്വരൂപത്തെ മറയ്ക്കുന്ന ആവരണമായതിനാൽ അവയ്ക്കു് കഞ്ചുകമെന്നും പേരുണ്ടു്.

സ്വാംശരൂപേഷു ഭാവേഷു മായാതത്വവിഭേദധീഃ
ശിവോ യദാ നിജം രൂപം പരമൈശ്വര്യപൂർവകം
നിഗൃഹ്യമായയാऽശേഷപദാർത്ഥഗ്രാഹകോऽഭവത്
തദാപുരുഷ ഇത്യാഖ്യാ തത്സൃഷ്ടേത്യാഭവത് ശ്രുതിഃ
അയമേവ ഹി സംസാരീ മായയാ മോഹിതഃ പശുഃ
ശിവജ്ഞാനവിഹീനോऽപി നാനാ കർമ്മവിമൂഢധീഃ

എന്നു ശിവപുരാണം കോടിരുദ്രസംഹിതയിൽ, ശിവൻ പശുഭാവം പൂണ്ടതിനെപ്പറ്റി വർണ്ണിച്ചിരിക്കുന്നു. "ശിവൻ എല്ലാ പദാർത്ഥങ്ങളെയും സ്വസ്വരൂപത്തിൽ ഗ്രഹിക്കുന്ന സർവജ്ഞനും പരമൈശ്വര്യപൂർണ്ണനും ആണ്. എന്നാൽ, തൻെറ അംശങ്ങളായ പദാർത്ഥങ്ങളെല്ലാം തന്നിൽനിന്നു ഭിന്നമാണെന്നു മായാമോഹിത

നായി ഗ്രഹിക്കുന്നു. അപ്പോഴം തന്റെ വാസ്തവസ്വരൂപത്തെ സങ്കോചിപ്പിച്ച് പുരുഷനായിത്തീർന്നു. "അതു് സൃഷ്ടിച്ചു് അതിൽ പ്രവേശിച്ചു" എന്ന ശ്രുതി വാക്യവും ഇതിനു് തെളിവാണു്. ഈ ശിവൻ തന്നെയാണു് മായയിൽ മുഴുകി കർത്തവ്യാകർത്തവ്യങ്ങളെ തിരിച്ചറിയാതെ നിജമായ ശിവസ്വരൂപം മറന്നു് സുഖദുഃഖങ്ങളെ അനുഭവിച്ചു് ലോകത്തിൽ ഉഴലുന്ന ജീവനായി, പശുവായി, തീർന്നതു്."

ത്രിഗുണാത്മകമായ മഹത്തത്വം മുതൽ ഭൂമിവരെയുള്ള തത്വങ്ങൾക്ക കാരണം പ്രകൃതിയാണ്. പ്രകൃതി പരിണാമമായ തത്വങ്ങൾ പുരുഷന്റെ സ്ഥൂലസൂക്ഷ്മ കാരണശരീരമായും ഭോഗ്യവിഷയങ്ങളായും തീർന്നു. ഇങ്ങനെ ജീവൻ ശരീരാഭിമാനിയും ഭോക്താവായും ബദ്ധനായും ദുഃഖിയായും വർത്തിക്കുന്നു.

മായാവികാരമായ കഞ്ചുകത്താൽ ആവൃതനായ പരമശിവൻ തന്നെയാണല്ലോ പശുവായിത്തീർന്നതു്. ആ പശുവിന്റെ ജീവിതലക്ഷ്യം തന്റെ സഹജമായ ശിവത്വം വീണ്ടെടുക്കുകയാണ്. അതിനുള്ള സാധനകൾ ജ്ഞാനവും ഭക്തിയുമാകുന്നു. പ്രത്യഭിജ്ഞാദർശനത്തിൽ പ്രതിപാദിക്കപ്പെടുന്ന ജ്ഞാനം, അദ്വൈതവേദാന്തികളുടേതുപോലെ വെറും ശുഷ്കമോ, സാധാരണ ഭക്തന്മാരുടേതുപോലെ ജ്ഞാനഹീനമോ അല്ല. ജ്ഞാനത്തിന്റെയും ഭക്തിയുടെയും സാമരസ്യമാണതു്. ജ്ഞാനം തന്നെ ഭക്തി, ഭക്തിതന്നെ ജ്ഞാനം. എന്നാണ് ഈ മതത്തിൽ പ്രതിപാദിക്കുന്നതു്. സാധാരണ ഭക്തി ദ്വൈതവാദത്തിലുറച്ചതും അജ്ഞാനജന്യവും ആണു്. അതു സാധനാരൂപമായ ഭക്തിയാകുന്നു. അദ്വൈതജ്ഞാനമുണ്ടാകുമ്പോൾ സാധ്യരൂപമായ ഭക്തി ആവിർഭവിക്കുന്നു. പരമപ്രേമസ്വരൂപമായ അതു് വാസ്തവത്തിൽ നിത്യസിദ്ധമാണ്. അങ്ങനെയുള്ള ജ്ഞാനഭക്തിയാകട്ടെ, ജീവനിലുള്ള ആവരണത്തെ നീക്കി ശിവഭാവത്തെ തെളിയിക്കുന്നു. പ്രത്യഭിജ്ഞാദർശനത്തിൽ ചിദാനന്ദലാഭം എന്നാണിതിനു് പേരു്

പറയുന്നത്. സാമാന്യേന അറിയപ്പെടുന്ന വസ്തുവിനെ തിരിച്ചറിഞ്ഞ് ആ വസ്തു തന്നെയാണിതെന്നു പ്രത്യക്ഷമായി ബോധിക്കുന്നതാണ് പ്രത്യഭിജ്ഞ. സുന്ദരിയായ ഒരു സ്ത്രീ പ്രേമലേഖനം, ദൂതിപ്രേക്ഷണം മുതലായ ഉപായങ്ങൾകൊണ്ട് തന്റെ സമീപത്തുവരുത്തിയ പ്രിയതമനെ കണ്ടിട്ടും അറിയുന്നില്ല, സന്തോഷിക്കുന്നില്ല. എന്നാൽ, ദൂതിയുടെ വാക്കുകേട്ട് ആളെ തിരിച്ചറിയുമ്പോൾ ആ സ്ത്രീ, തന്റെ പ്രിയതമൻ "ഇദ്ദേഹം തന്നെയാണെ"ന്നറിഞ്ഞ് ആനന്ദത്തിൽ മുഴുകുന്നു. അതുപോലെ പ്രത്യഭിജ്ഞാശാസ്ത്രജ്ഞാനംകൊണ്ടും അനേകം സാധനകൾകൊണ്ടും ശിവചൈതന്യസ്ഫുരണം ഉണ്ടായാലും 'ഞാൻ ശിവനാണ്' എന്നുള്ള ജ്ഞാനം സാധകനു് ഉണ്ടാകുകയില്ല. എന്നാൽ, സദ്ഗുരുവിന്റെ ഉപദേശങ്ങളും ശിവന്റെ സ്വരൂപത്തിന്റെയും ഗുണഗണങ്ങളുടെയും ജ്ഞാനവും ഉണ്ടാകുമ്പോൾ, ഈ ഞാൻ തന്നെയാണ് പരമശിവൻ എന്നുള്ള അനുഭൂതിസാധകനിൽ അഖണ്ഡരൂപത്തിൽ സ്ഫുരിക്കുന്നു. ഇതാണ് പ്രത്യഭിജ്ഞാദർശനം ഭൂമി മുതൽ ശിവതത്വം വരെയുള്ള അവസ്ഥകളെ കടന്ന് പരമശിവപദത്തിൽ എത്തുന്ന അവസ്ഥയാണ് ഈ മതത്തിലെ മുക്തി. ജീവന്മുക്തി എന്നും വിദേഹമുക്തി എന്നും മുക്തിയെ രണ്ടായി വിഭജിക്കുന്നു വിജ്ഞാനാകലനായ പശുവാണു ജീവന്മുക്തൻ അങ്ങനെയുള്ള ജീവന്മുക്തന്മാർ ലോകകല്യാണത്തിനു വേണ്ടി ഈ ലോകത്തിലും, ജീവാനുഗ്രഹത്തിനു വേണ്ടി ശുദ്ധലോകത്തിലും പ്രാരബ്ധമനുസരിച്ചു വിഹരിക്കുന്നു. ശുദ്ധലോകത്തിൽ നിവസിക്കുന്ന ജീവന്മാർ വിദ്യേശ്വരാദി പദാരൂഢന്മാരായിട്ടാണ് വിരാജിക്കുന്നതു്. ഭക്തികൊണ്ടും ജ്ഞാനംകൊണ്ടും ശിവപ്രസാദം സിദ്ധിച്ച്, സദ്ഗുരുവിൽ നിന്നുള്ള ഭക്തിപാതം കൊണ്ട് മലങ്ങളെല്ലാം നീങ്ങി പരിപൂർണ്ണമായ ശിവസ്വരൂപം ബോധിച്ച് ശരീരം ഉപേക്ഷിക്കുന്നവരാണ് വിദേഹമുക്തന്മാർ.

ആരോഹിണി എന്നും അവരോഹിണി എന്നും ശിവനു രണ്ടുലീലാവസ്ഥകളുണ്ട്. വെറും ലീലയായി

പശുഭാവം കൈക്കൊണ്ടു. വിഷയസുഖമനുഭവിച്ചും, സുഖ ദുഃഖങ്ങൾക്കടിപ്പെട്ടും ജീവിക്കുന്ന അവസ്ഥയാണ് അവ രോഹിണി. വിവേകവും വൈരാഗ്യവും സമാർജ്ജിച്ചു സാധ നകൾവഴി ഓരോ തത്വങ്ങളെയും അറിഞ്ഞും അവയെ കടന്നും ജീവൻ ശിവസ്വരൂപത്തിൽ എത്തുന്ന അവസ്ഥ ആരോഹിണിയാകുന്നു. ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ സുഷുപ്ത്യവസ്ഥ, തുര്യാവസ്ഥ ഇവ നാലിനെയുംകടന്ന് തുര്യാ തീതഭാവത്തിൽ എത്തുമ്പോഴാണ് 'ശിവോഹം' എന്ന അനുഭൂതി ജീവനുണ്ടാകുന്നതെന്ന് പ്രത്യഭിജ്ഞാദർശന ത്തിൽ എടുത്തു പറയുന്നുണ്ട്. ഞാൻ എന്ന അനുഭവത്തിൽ കൂടി പ്രകാശിക്കുന്ന ചൈതന്യമാണ് ജീവൻ. അതു ജാഗ്ര ദവസ്ഥയിൽ വിശ്വനായും, സ്വപ്നാവസ്ഥയിൽ തൈജ സനായും, സുഷുപ്ത്യവസ്ഥയിൽ പ്രാജ്ഞനായും, തുരീ യാവസ്ഥയിൽ കൂടസ്ഥസാക്ഷിയായും പ്രകാശിക്കുന്നു. ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളും അവയെ ഞാൻ എന്നഭിമാനിക്കുന്ന വിശ്വതൈജസപ്രാജ്ഞന്മാരും പര സ്പരം അറിയുന്നില്ല. എന്നാൽ, ആ അവസ്ഥകളെ മൂന്നും അറിയുന്ന ഒരു സാക്ഷിചൈതന്യഭാവം നാലാമതുണ്ട്. തുര്യമെന്ന അവസ്ഥയാണ് അതു്. ഈ തുര്യാവസ്ഥ യിലും സാക്ഷിസാക്ഷ്യരൂപത്തിൽ ദ്വൈതപ്രതിഭാനമുള്ള തിനാൽ തുര്യാതീതത്തിൽ വർത്തിക്കുന്ന അവസ്ഥയാണു ശരിയായ ആത്മാവ് എന്നും, അതുതന്നെയാണ് ശിവ സ്വരൂപം എന്നും അറിഞ്ഞു് 'ശിവോഹം' എന്ന അനു ഭൂതിയിൽ പ്രത്യഭിജ്ഞാദർശികൾ മുക്തന്മാരായി സഹ ജസുഖമനുഭവിച്ചു വിരാജിക്കുന്നു. ശിവസ്വരൂപമായ ജീവൻ മായാദിമലങ്ങളാൽ ബദ്ധനായിത്തീർന്നതാണെ ന്നു് ശൈവമതാവലംബികൾ എല്ലാം ഏറെക്കുറെ സമ്മ തിക്കുന്നുണ്ടു. എന്നാലും ശിവനും പശുവും രണ്ടാണെന്നു പാശുപതന്മാരും ശൈവസിദ്ധാന്ത മതാവലംബികളും വാദിക്കുന്നു. പാശുപതന്മാർ ജീവന്റെ ദുഃഖനാശവും സിദ്ധികളും ആണു മുക്തിയിൽ ദർശിക്കുന്നതു്. അവർ ജീവന്റെ മായാമലാദിരഹിതമായ വ്യക്തിത്വത്തെ ഉപേക്ഷിക്കുന്നില്ല. ശൈവസിദ്ധാന്തികൾ പാശങ്ങളെല്ലാം

അററ് ശിവലോകത്തിലെത്തി സാലോക്യാദിമുക്തിസുഖം അനുഭവിക്കാനും ശിവമഹിമാവിൽ ജീവന്റെ വ്യക്തിത്വം നിഷ്പ്രഭമായിട്ടെങ്കിലും അതു നിലനിർത്താനുമാണ് ആഗ്രഹിക്കുന്നതു്. തമിഴ് നാട്ടിലെ ശൈവസിദ്ധന്മാരിൽ പലരും അദ്വൈതാനുഭൂതിയിലെത്തിയവരാണെങ്കിലും വ്യവഹാരത്തിൽ ദ്വൈതികളായിട്ടാണ് വർത്തിച്ചിരുന്നതു്. ഭേദാഭേദവാദികളായ വീരശൈവന്മാർ വിശിഷ്ടാദ്വൈതികളാണ്. ശിവൻ അംഗിയും, ജീവൻ അംഗവും ആണെന്നാണല്ലോ അവരുടെ സിദ്ധാന്തം. അംഗമാകുന്ന വിശേഷണത്തോടുകൂടിയ ശിവനാണ് അംഗി. അംഗവും അംഗിയും ഗുണവ്യത്യാസംകൊണ്ട് രണ്ടാണെങ്കിലും സ്വരൂപത്തിൽ ഒന്നാണ് എല്ലാം ശിവൻ എന്നുള്ള നിലയിൽ അഭേദദർശനവും, ശിവൻ ഉപാസ്യനും ജീവൻ ഉപാസകനും ആണെന്നുള്ള നിലയിൽ ഭേദദർശനവും വീരശൈവന്മാർ വച്ചു പുലർത്തുന്നു. പ്രത്യഭിജ്ഞാദർശികൾ ശിവൻ തന്നെയാണു ജീവൻ എന്നു വാദിക്കുന്നു. ഒരു നടൻ അനേകവേഷങ്ങൾ എടുക്കുന്നതുപോലെ പരമശിവൻ നാനാതരത്തിലുള്ള ജീവഭാവം ലീലയാകൈക്കൊണ്ടു കളിയാടുകയാണത്രെ പ്രത്യഭിജ്ഞാദർശന സിദ്ധാന്തം.

"ശിവഃ ശിവഃ ശിവശ്ചൈവ നാന്യദസ്തീതി കിഞ്ചന
ഭ്രാന്ത്യാ നാനാസ്വരൂപോഹി ഭാസതേ ശങ്കരസ്തദാ"

ശിവപുരാണം കോടിരുദ്രസംഹിതയിൽ ഇതാണു സമർത്ഥിച്ചിരിക്കുന്നതു്. അഭേദരൂപമായ അദ്വൈതാനുഭൂതിയാണ് പ്രത്യഭിജ്ഞാദർശനം വെളിപ്പെടുത്തുന്നതു്. ഭേദവാദികളും അഭേദവാദികളും തമ്മിൽ പലപ്പോഴും മത്സരിക്കാറുണ്ടു്. അധികാരിതയുടെ വ്യത്യാസമനുസരിച്ചാണു് ഈ ഭേദദൃഷ്ടി ഉണ്ടായിട്ടുള്ളതു്. പരമാർത്ഥദൃഷ്ടിയിൽ ഈ ഭേദചിന്ത അനുഭൂതിയിലെ ഓരോ ഘട്ടങ്ങളാണെന്നു് അറിയാൻ കഴിയും. ശിവതത്വം അഭേദഭൂമികയും, ശുദ്ധവിദ്യാതത്വം ഭേദാഭേദഭൂമികയും, മായാതത്വം ഭേദഭൂമികയും ആണ്. അതിനാൽ, മായാതത്വത്തിൽ വർത്തിക്കുന്ന ജീവൻ ജീവേശ്വരഭേദത്തെയും, ശുദ്ധവിദ്യാതത്വത്തിൽ

ഈശ്വരഭാവം കൈക്കൊണ്ട ജീവൻ ജീവേശ്വരഭേദാഭേദത്തെയും, ശിവതത്വത്തിലെത്തിയ ജീവൻ അദ്വൈതത്തെയും ദർശിക്കുന്നു. ഉപാസകന്റെ അനുഭൂതിയാണ് ഭേദദർശനവും ഭേദാഭേദദർശനവും. ജ്ഞാനിയുടെ അനുഭവം അദ്വൈതദർശനമാണ്.

ശിവപുരാണത്തിൽ ദ്വൈതപരമായും, വിശിഷ്ടാദ്വൈതപരമായും, അദ്വൈതപരമായും, ശൈവമതം നിരൂപണം ചെയ്യപ്പെട്ടിട്ടുണ്ട്. എന്നാൽ, സിദ്ധാന്തപക്ഷമായി പ്രത്യഭിജ്ഞാദർശനത്തെയാണ് ശിവപുരാണം അംഗീകരിച്ചിരിക്കുന്നത്. കൈലാസസംഹിത പതിനാറും പതിനേഴും അദ്ധ്യായങ്ങളിൽ പ്രത്യഭിജ്ഞാദർശനം വിശദമായി പ്രതിപാദിച്ചിരിക്കുന്നത് ഈ അഭിപ്രായത്തിന് മതിയായ തെളിവാണ്. ക്രിസ്ത്വബ്ദം 980നും 1015നും ഇടയ്ക്ക് ജീവിച്ചിരുന്ന അഭിനവഗുപ്താചാര്യർ വികസിപ്പിച്ച പ്രത്യഭിജ്ഞാദർശനം ശിവപുരാണത്തിൽ കാണപ്പെടുന്നതിനാൽ ശിവപുരാണത്തിന്റെ രചനാകാലം പത്താംശതകമാണെന്നു ചില നിരൂപകന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. പക്ഷേ, ശൈവാദ്വൈതവാദികൾ ശിവപുരാണത്തെ ആശ്രയിച്ചു തങ്ങളുടെ സിദ്ധാന്തം വികസിപ്പിച്ചതാണെന്നും വാദിക്കാവുന്നതാണ്. ശിവപുരാണം ആദ്യവസാനം പരിശോധിച്ചുനോക്കിയാൽ അതിലെ ദാർശനികമായ സിദ്ധാന്തപക്ഷം അദ്വൈതമാണെന്നു മനസ്സിലാക്കാം. എന്നാൽ, ശൈവപണ്ഡിതന്മാർ ആ അദ്വൈതം പ്രത്യഭിജ്ഞാദർശനത്തിലെ പ്രക്രിയകൾവഴി പ്രകാശിപ്പിച്ചിട്ടുള്ള ശിവാദ്വൈതമാണെന്നു വാദിക്കുന്നു.

## ശിവപുരാണവും അദ്വൈതവേദാന്തവും

ശിവാദ്വൈതദർശനംപോലെ വേദാന്തപ്രതിപാദിതമായ ബ്രഹ്മാദ്വൈതദർശനവും നിഷ്പക്ഷമതികൾക്കു ശിവപുരാണത്തിൽ കാണാൻ കഴിയും.

യതഃ സർവ്വം സമുത്പന്നം യേനൈവപാല്യതേ ഹിതത്
യസ്മിംശ്ച ലീയതേ സർവ്വം യേന സർവ്വമിദം തതം

തദേവശിവരൂപം ഹി പ്രോച്യതേ ഹി മുനീശ്വരാഃ
സത്യം ജ്ഞാനമനന്തം ച ചിദാനന്ദ ഉദാഹൃതഃ

നിർഗ്ഗുണോ നിരുപാധിശ്ച നിരഞ്ജനോഽവ്യയസ്തഥാ
ന രക്തോ ന ച പീതശ്ച ന ശ്വേതോ നീല ഏവ ച
യതോ വാചോ നിവർത്തന്തേ അപ്രാപ്യമനസാ സഹ
തദേവ പ്രഥമം പ്രോക്തം ബ്രഹ്മൈവ ശിവസംജ്ഞകം

കോടിരുദ്രസംഹിതയിലെ ഈ പ്രതിപാദനം വേദാന്തികളുടെ ബ്രഹ്മാദ്വൈതവാദത്തെയാണ് സമർത്ഥിക്കുന്നതു്. "യതോ വാ ഇമാനി ഭൂതാനി ജായന്തേ യേന ജാതാനി ജീവന്തി യത് പ്രയന്ത്യഭി സംവിശന്തി", "സർവ്വവ്യാപി സഃ ഭഗവാൻ ശിവഃ", "സത്യം ജ്ഞാനമനന്തം ബ്രഹ്മ, ആനന്ദം ബ്രഹ്മ", "ഈശാവാസ്യമിദം സർവം" "ശാന്തം ശിവമദ്വൈതം" മുതലായ ഉപനിഷദ് വാക്യങ്ങളുടെ വിവരണമാണ് ശിവപുരാണത്തിലെ ഈ ശ്ലോകങ്ങളിൽ കാണപ്പെടുന്നതു്. "ഏതൊന്നിൽ നിന്നാണോ ഈ പ്രപഞ്ചം ഉണ്ടായതു്, ഏതൊന്നിനാലാണോ ഇതു രക്ഷിക്കപ്പെടുന്നതു്, ഏതൊന്നിലാണോ ഇതുലയിക്കുന്നതു്, ഏതൊന്നാണോ എല്ലാറ്റിലും വ്യാപിച്ചിരിക്കുന്നതു് അതു തന്നെയാണ് ശിവരൂപം" എന്നു പ്രസ്തുതപുരാണത്തിൽ പ്രതിപാദിക്കുന്നു. പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവും ബ്രഹ്മം തന്നെ ആണെന്നു ഈ പ്രതിപാദനത്തിൽ നിന്നു സ്പഷ്ടമാകുന്നുണ്ടു്. പ്രപഞ്ചത്തിന്റെ അഭിന്നനിമിത്തോപാദാനകാരണത്വമാണു ബ്രഹ്മത്തിന്റെ തടസ്ഥലക്ഷണം എന്നുള്ള വേദാന്തസിദ്ധാന്തം തന്നെയാണു ഇവിടെ പ്രകാശിപ്പിച്ചിരിക്കുന്നതു്. സത്യം, ജ്ഞാനം, അനന്തം, ചിദാനന്ദം, നിർഗ്ഗുണം, നിരുപാധികം, നിരഞ്ജനം തുടങ്ങിയ പദങ്ങൾ ബ്രഹ്മത്തിന്റെ സ്വരൂപലക്ഷണത്തെ വെളിപ്പെടുത്തുന്നു. എത്തിച്ചേരാൻ കഴിയാതെ വാക്കുകളും മനസ്സും യാതൊന്നിൽ നിന്നാണോ പിന്തിരിയുന്നതു്, ശിവസംജ്ഞിതമായ അതു തന്നെയാണു ബ്രഹ്മമെന്നു് ഈ പ്രകരണിൽ വ്യക്തമായി പ്രസ്താവിക്കുന്നുണ്ടു്.

അതിനാൽവാക്കിനും മനസ്സിനും അഗോചരവും അനിർവചനീയവുമായ ബ്രഹ്മതത്വം തന്നെയാണ് ശിവപുരാണത്തിൽ വർണ്ണിക്കപ്പെടുന്ന ശിവതത്വം എന്നു സിദ്ധിക്കുന്നു.

## അദ്വൈത വാദവും പൂർവപക്ഷങ്ങളും

"ഏകമായ ബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളൂ എങ്കിൽ, പ്രത്യക്ഷമായി കാണപ്പെടുന്ന ചരാചരാത്മകമായ ഈ പ്രപഞ്ചം എന്താണ്? ഇതു കാര്യമോ കാരണമോ? കാര്യമാണെങ്കിൽ ഇതിനു കാരണമെന്തു്? ഏതിൽ നിന്നുണ്ടായി?" ഇങ്ങനെയുള്ള ജിജ്ഞാസ ബുദ്ധിശാലികളായ മനുഷ്യർക്ക് എല്ലാം ഉണ്ടാകാറുണ്ട്. ഈ ജിജ്ഞാസ ശമിപ്പിക്കുവാനാണ് വേദപുരാണേതിഹാസാദികളും വേദാന്തദർശനാദിശാസ്ത്രങ്ങളും പ്രവർത്തിക്കുന്നതു്. ഉദ്പത്തിവാദം, പരിണാമവാദം വിവർത്തവാദം മുതലായ ശാസ്ത്രീയ വാദങ്ങളെ പുരസ്കരിച്ചുകൊണ്ടാണ് ദാർശനികന്മാർ ഇങ്ങനെയുള്ള ചോദ്യങ്ങൾക്കുത്തരം നല്കുന്നതു്. ന്യായദർശനവും വൈശേഷികദർശനവും ഈ പ്രപഞ്ചത്തിന്റെ ഉപാദാനകാരണം പരമാണുക്കളാണെന്നു പറയുന്നു. പരമാണുക്കൾ ദ്വ്യണുക ത്ര്യണുകാദിരൂപത്തിൽ സംയോജിച്ച് പുതിയതായി ഈ പ്രപഞ്ചം ഉണ്ടാകുന്നു. എന്നാണ് നൈയ്യായിക വൈശേഷികന്മാർ വാദിക്കുന്നതു്. ആ വാദമനുസരിച്ച് കാരണരൂപമായ പരമാണുക്കളിൽ നിന്നും കാര്യരൂപമായ പ്രപഞ്ചം നവീനമായിഉണ്ടായതാണെന്നു വിശ്വസിക്കണം ഈ വാദത്തിനു ഉത്പത്തിവാദം അഥവാ ആരംഭവാദം എന്നു പറയുന്നു. സാംഖ്യദർശനവും യോഗദർശനവും ഉത്പത്തിവാദത്തെ ഖണ്ഡിച്ച് പരിണാമവാദത്തെ സമർത്ഥിക്കുന്നു. ഇല്ലാതിരുന്നതു് ഉണ്ടാകുകയില്ല എന്നുള്ളതു് അനിഷേധ്യമായ ഒരു വസ്തുതയാണ്. സാംഖ്യന്മാരും യോഗികളും കാരണത്തിൽ കാര്യം അന്തർലീനമായിരിക്കുന്നതാണെന്നും അതിന്റെ ബാഹ്യപ്രകടനമാണ് ഉത്പത്തി എന്നും. വാദിക്കുന്നു.

സാംഖ്യന്മാർക്കും യോഗികൾക്കും സത്യമായ മൂല

വസ്തുക്കൾ രണ്ടേയുള്ളൂ. പുരുഷനും പ്രകൃതിയുമാണവ. നിർഗ്ഗുണനായ പുരുഷനും ത്രിഗുണാത്മികയായ പ്രകൃതിയും തമ്മിലുള്ള സംയോഗം നിമിത്തം പ്രകൃതി പ്രപഞ്ചാകാരമായി പരിണമിച്ചതാണെന്നും അതിനാൽ കാരണമായ പ്രകൃതിയും, കാര്യമായ പ്രപഞ്ചവും സത്യമാണെന്നും ആണ് അവരുടെ വാദം. പരിണാമവാദത്തെയാണവർ അംഗീകരിക്കുന്നതു്. സാംഖ്യദർശനം ദ്വൈതപരമാണു്. ജഡമായ പ്രകൃതി ചേതനനായ പുരുഷനോടു ചേരുകയാൽ പ്രപഞ്ചരൂപത്തിൽ പരിണമിച്ചു എന്ന വാദം യുക്തിയുക്തമല്ല. നിർഗ്ഗുണനും നിരാകാരനും നിരഞ്ജനനും ചേതനനും അനേകനുമാണ് പുരുഷൻ. പ്രകൃതിയോ, ജഡവും ത്രിഗുണാത്മകവും. അവ തമ്മിൽ സംയോജിക്കാൻ സാധ്യമല്ല. എന്നു പ്രതിവാദികൾ വാദിക്കുന്നു. മീമാംസാദർശനത്തിൽ ജഗത്തു സത്യവും നിത്യവും ആണ്. വേദത്തിൽ പ്രതിപാദിക്കപ്പെടുന്ന സ്വർഗ്ഗം, നരകം തുടങ്ങി അനേകം അതീന്ദ്രിയ വിഷയങ്ങളുടെ സത്തയും മീമാംസകന്മാർ സ്വീകരിച്ചിട്ടുണ്ടു്. അതിനാൽ, അനേകവസ്തുവാദികളാണവർ.

## വിവർത്തവാദം

നൈയ്യായിക വൈശേഷികന്മാരുടെ ആരംഭവാദത്തെയും, സാംഖ്യപാതഞ്ജലന്മാരുടെ പരിണാമവാദത്തെയും, മീമാംസകന്മാരുടെ അനേകവസ്തുവാദത്തെയും ഖണ്ഡിച്ച്, ആ വാദങ്ങൾ യുക്തിഹീനങ്ങളും ഭ്രാന്തിജന്യങ്ങളുമാണെന്നു വേദാന്തികൾ സമർത്ഥിക്കുന്നു. ബ്രഹ്മം മാത്രം സത്യവും, തദ്ഭിന്നമായി കാണപ്പെടുന്നതെല്ലാം സ്വപ്നം പോലെ അജ്ഞാനജന്യമോ, ഇന്ദ്രജാലം പോലെ മായാജന്യമോ ആണെന്നുമത്രേ വേദാന്തികളുടെ വാദം. ശാങ്കരാദ്വൈതസിദ്ധാന്തപ്രകാരം ഈ ജഗത്തു ബ്രഹ്മത്തിൻെറ വിവർത്തമാണ്. ഒരു വസ്തുവിനെ മറ്റൊന്നായി തെററിദ്ധരിക്കുന്നതു വിവർത്തമാകുന്നു. വിവർത്തം എന്ന പദത്തിനു് വിശേഷേണ വർത്തിക്കുന്നതു് എന്നും വിപരീ

തമായി വർത്തിക്കുന്നതു് എന്നും അർത്ഥം പറയാം. ജലരൂപമായ സാമാന്യവസ്തുവിൽ തരംഗഫേനാദികളുടെ പ്രതീതി വിശേഷരൂപത്തിലുള്ള വിവർത്തമാണ്. കയറിൽ പാമ്പിൻെറ രൂപം കാണുന്നതു് വിപരീതരൂപത്തിലുള്ള വിവർത്തവും വിവർത്തത്തിനു് കാരണമായി വേദാന്തികൾ അജ്ഞാനത്തെ അംഗീകരിക്കുന്നു. അജ്ഞാനമെന്നതിനു് ജ്ഞാനാഭാവം, എന്നല്ല അന്യഥാജ്ഞാനം എന്നാണർത്ഥം. രജ്ജുവിന്റെ വിശേഷരൂപത്തെ മറച്ച് അതിന്റെ സാമാന്യഭാവത്തിൽ സർപ്പപ്രതീതി ഉളവാക്കുന്നതാണ് അജ്ഞാനം. അതുപോലെ, അനാദിയായ മായാശക്തി ബ്രഹ്മത്തിൻെറ സാമാന്യസത്തയെ ആശ്രയിച്ച് അതിൻെറ സച്ചിത്സുഖഭാവത്തെ മറച്ച് നാമരൂപാത്മകമായ പ്രപഞ്ചപ്രതീതി ഉളവാക്കുന്നു. രജ്ജുസ്വരൂപാവബോധത്തിൽ രജ്ജുസർപ്പം രജ്ജുവായി മാത്രം വിളങ്ങുന്നതുപോലെ, ബ്രഹ്മസ്വരൂപാവബോധത്തിൽ മായയും തത്കാര്യങ്ങളും നശിച്ചു് ബ്രഹ്മസ്വരൂപം മാത്രം പ്രകാശിക്കും. ജ്ഞാനത്താൽ നശിക്കുന്നതുകൊണ്ടു് മായ സദ്രൂപമോ, പ്രപഞ്ചപ്രതീതി ഉളവാക്കുന്നതുകൊണ്ടു അസദ്രൂപമോ അല്ല. സദ്ഭാവവും അസദ്ഭാവവും ഒന്നിൽ ഇരിക്കാത്തതിനാൽ സദസദ്വിലക്ഷണമായ അനിർവചനീയസ്വരൂപമാണു മായ. ഈ മായയുടെ പരിണാമവും ബ്രഹ്മത്തിൻെറ വിവർത്തവുമാണ് പ്രത്യക്ഷസിദ്ധമായ പ്രപഞ്ചം. അതിനു വ്യാവഹാരികമായ സത്തയുണ്ടു്. മായയ്ക്കു സത്വം, രജസ്സ്, തമസ്സ് എന്നു മൂന്നു ഗുണങ്ങളുണ്ടു്. സത്വഗുണപ്രധാനമായ അംശം മായയും, രജോഗുണപ്രധാനമായ അംശം അവിദ്യയും, തമോഗുണപ്രധാനമായ അംശം താമസിയും ആകുന്നു. മായയിൽ പ്രതിഭാസിക്കുന്ന ബ്രഹ്മചൈതന്യം ഈശ്വരനും അവിദ്യയിൽ പ്രതിഭാസിക്കുന്ന ബ്രഹ്മചൈതന്യം ജീവനും ആകുന്നു. താമസി വെറും ജഡമാണ്. അതു് ഈശ്വരേച്ഛകൊണ്ടു് ജീവന്മാരുടെ സൂക്ഷ്മസ്ഥൂലശരീരങ്ങളായും ഭോഗ്യപ്രപഞ്ചമായും പരിണമിക്കുന്നു. അവിദ്യ

യിൽ മോഹിതനായ ജീവന്റെ കാരണശരീരം ആ അവിദ്യ തന്നെയാണ്. സൂക്ഷ്മസ്ഥൂലശരീരങ്ങളെ താൻ എന്നഭിമാനിച്ച് ശരീരധർമ്മങ്ങൾ ആത്മാവിൽ ആരോപിച്ച് സുഖദുഃഖങ്ങൾ അനുഭവിക്കുന്ന ജീവൻ ബദ്ധനാണ്. മായോപാധികനായ ഈശ്വരൻ പ്രപഞ്ചസൃഷ്ടിസ്ഥിതിസംഹാര കർത്താവാകുന്നു. ഈശ്വരൻ സർവ്വജ്ഞനും സർവ്വകർത്താവും സർവ്വവ്യാപിയും ആണ്. ജീവൻ കിഞ്ചിജ്ജ്ഞനും കിഞ്ചിത്കർമ്മകർത്താവും സുഖദുഃഖഭോക്താവും ആകുന്നു. ഈശ്വരൻ സ്വതന്ത്രനും ജീവൻ പരതന്ത്രനുമാണ്. മായോപാധികനായ ഈശ്വരനും അവിദ്യോപാധികനായ ജീവനും തമ്മിൽ ഐക്യമില്ല. സാധനാചതുഷ്ടയ സമ്പന്നനായ അധികാരി സദ്ഗുരുവിൽനിന്നു തത്വമസ്യാദി മഹാവാക്യങ്ങൾ ശ്രവിച്ച് താൻ അഖണ്ഡപൂർണ്ണമായ ബ്രഹ്മമാണെന്ന് അപരോക്ഷമായി ബോധിച്ച് മുക്തനായിത്തീരുന്നു. തത്പദവാച്യാർത്ഥമായ ;ഈശ്വരന്റെ മായോപാധിയും, ത്വം പദവാച്യാർത്ഥമായ ജീവന്റെ അവിദ്യോപാധിയും, ജ്ഞാനം കൊണ്ടു നീങ്ങുമ്പോൾ മായയ്ക്കും അവിദ്യയ്ക്കും അധിഷ്ഠാനമായ ബ്രഹ്മംമാത്രം അഖണ്ഡാകാരരൂപമായ വിദ്യാവൃത്തിയിൽ പ്രകാശിക്കും. ഈ അനുഭൂതിയിൽ സുഖദുഃഖാദികളായ ശരീരാദിധർമ്മങ്ങൾ നശിച്ച് ജീവന്മുക്തിപദത്തിലെത്തുന്നു. അനർത്ഥനാശവും നിത്യസുഖപ്രാപ്തിയുമാണു വേദാന്തികളുടെ മുക്തി.

ബ്രഹ്മം ഒന്നുമാത്രം ഉള്ളപ്പോൾ അതിൽനിന്നു ഭിന്നമായോ അതിന്റെ പരിണാമമായോ ഒരു ജഗത്തുണ്ടാകാൻ പാടില്ല. ബ്രഹ്മം ഏകവും നിത്യവും പൂർണ്ണവും സച്ചിദാനന്ദസ്വരൂപവും ആണെന്നുള്ളതു് വേദാന്തത്തിന്റെ സിദ്ധാന്തപക്ഷമാണ്. ബ്രഹ്മഭിന്നമായി പ്രപഞ്ചം ഉണ്ടെന്നു സമ്മതിച്ചാൽ ബ്രഹ്മം അപൂർണ്ണമാണെന്നും സമ്മതിക്കണം. ബ്രഹ്മത്തിന്റെ പരിണാമമാണെന്നു വന്നാൽ ബ്രഹ്മത്തിനു വികാരമുണ്ടെന്നു സമ്മതിക്കണം. ഇതു രണ്ടും വേദാന്തസിദ്ധാന്തത്തിനു വിരുദ്ധ

മാണ്. അതുകൊണ്ടാണ്, ജീവജഗദ്രൂപത്തിൽ കാണുന്ന ഈ പ്രപഞ്ചം ബ്രഹ്മത്തിന്റെ വിവർത്തമാണെന്നു വേദാന്തികൾ സിദ്ധാന്തിക്കുന്നതു്. "സ്വസ്വരൂപോപമർദ്ദനം വിനാ അന്യഥാഭാവോ വിവർത്തഃ" ഒരു വസ്തുവിന്റെ സ്വരൂപത്തിന് കോട്ടം വരാത്ത വിധത്തിൽ അതു മറ്റൊന്നായി തോന്നുന്നതാണു വിവർത്തം. പ്രപഞ്ചപ്രതീതി ഉള്ളപ്പോഴും ബ്രഹ്മം സ്വസ്വരൂപത്തിൽതന്നെ പ്രകാശിക്കുകയാണ്.

## ശിവാദ്വൈതവും ആഭാസവാദവും

വേദാന്തികളുടെ വിവർത്തവാദത്തെ ശിവാദ്വൈതവാദികൾ അംഗീകരിക്കുന്നില്ല. "ബ്രഹ്മം മാത്രം സത്യമെങ്കിൽ അസത്യമായ പ്രപഞ്ചം അനുഭവപ്പെടാൻ പാടില്ല. അസത്യത്തിന് സത്തയില്ലാത്തതിനാൽ അതിനു പ്രതിഭാസമില്ലെന്നുവരും. അപ്പോൾ ജഗത്തു് ശൂന്യമായിത്തീരും." ഇങ്ങനെയുള്ള വാദമുഖങ്ങൾകൊണ്ടു് വിവർത്തവാദത്തെ ഖണ്ഡിച്ച് ആഭാസവാദത്തെ സമർത്ഥിക്കുവാനാണ് ശിവാദ്വൈതവാദികളുടെ ഉദ്യമം. പരമശിവൻ വിശേഷാത്തീർണ്ണനാണെങ്കിലും നിർഗ്ഗുണനും നിരാകാരനുമാണെങ്കിലും-വിശേഷാത്മകനുമാണ്. തന്റെ സ്വാതന്ത്ര്യവും പൂർണ്ണവുമായ സ്വരൂപത്തിന് ഒരു മാററവും വരാതെതന്നെ പരമശിവൻ ജീവജഗദാദി നാനാരൂപത്തിൽ അവഭാസിക്കുകയാണ്. കണ്ണാടിയുടെ സ്വരൂപത്തിനു കോട്ടംവരാതെ അതു പ്രതിബിംബങ്ങളെ പ്രകാശിപ്പിക്കുന്നതുപോലെ, ശിവൻ തന്റെ ഇച്ഛാരൂപമായ സ്വാതന്ത്ര്യശക്തികൊണ്ടു് തന്നിൽത്തന്നെ പ്രപഞ്ചത്തെ പ്രതിഭാസിപ്പിക്കുന്നു. ബിംബമില്ലാതെ പ്രപഞ്ചത്തെ പ്രതിഭാസിപ്പിക്കാനുള്ള കഴിവ് ശിവന്റെ സ്വാതന്ത്ര്യശക്തിക്കുണ്ടെന്നാണ് ശിവാദ്വൈതികളുടെ വാദം. പ്രതിബിംബങ്ങളും കണ്ണാടിയും രണ്ടല്ലാത്തതുപോലെ, ശിവനും തന്നിൽ പ്രതിഭാസമാനമായ വസ്തുക്കളും രണ്ടല്ല, ഒന്നുതന്നെയാണെന്നാണ് അവരുടെ സിദ്ധാന്തം. അതിനാൽ, ശിവനും പ്രപഞ്ചവും സത്യമെന്നു തന്നെ അവർ സമർത്ഥിക്കുന്നു.

ഇതാണ് ശിവാദ്വൈതികളുടെ ആഭാസവാദത്തിന്റെ ചുരുക്കം.

ബ്രഹ്മാദ്വൈതവാദത്തിൽ ബ്രഹ്മം ഒഴിച്ച് മറ്റെല്ലാം മിത്ഥ്യയാണ്. സ്വതന്ത്രസത്തയില്ലാത്തതുകൊണ്ടാണ് കല്പിതവസ്തുക്കൾക്ക അസത്യമെന്നും മിത്ഥ്യയെന്നും നാമം നല്കിയിരിക്കുന്നത്. അസത്യമെന്ന പദത്തിന് അഭാവം എന്ന അർത്ഥം അംഗീകരിച്ചുകൊണ്ടാണ് ശിവാദ്വൈതികൾ പ്രപഞ്ചം അസത്യമാണെങ്കിൽ അതിന്റെ തോന്നലുണ്ടാകാൻ പാടില്ല എന്നു വാദിക്കുന്നത്.

തത്സാദൃശ്യമഭാവശ്ച തദന്യത്വം തദല്പതാ
അപ്രാശസ്ത്യം വിരോധശ്ച നഞർത്ഥാഃ ഷട് പ്രകീർത്തിതാഃ

നകാരത്തിന് സാദൃശ്യാർത്ഥവും ഉള്ളതുകൊണ്ട് അസത്യപദത്തിനു സത്യം പോലെയിരിക്കുന്നത് എന്നാണ വേദാന്തികൾ കല്പിക്കുന്ന അർത്ഥം. "സത്യമബാദ്ധ്യം ബാദ്ധ്യം മിഥ്യേതി തദ് വിവേകഃ" എന്ന ലക്ഷണമനുസരിച്ച് ഒന്നിനാലും ഒരു കാലത്തും ബാധിക്കപ്പെടാത്തത്– നശിക്കാത്തത്– സത്യവും, ബാധിക്കപ്പെടുന്നത് അസത്യവുമാണ്. പ്രപഞ്ചവും തത്കാരണമായ മായയും ജ്ഞാനത്താൽ ബാധിക്കപ്പെടുന്നതുകൊണ്ടാണ് അസത്യമെന്നു പറയപ്പെടുന്നത". പ്രപഞ്ചം കല്പിതമാണെങ്കിൽ, അതിന് സത്താസ്ഫൂർത്തി നല്കുന്നത് അതിന്റെ അധിഷ്ഠാനമായ ബ്രഹ്മചൈതന്യമാണ്. രജ്ജുസർപ്പത്തിന് തദധിഷ്ഠാനമായ രജ്ജു സ്ഥിതിയും തിളക്കവും കൊടുക്കുന്നതുപോലെയാണത്. അതുകൊണ്ട് അസത്യമായ പ്രപഞ്ചം പ്രതിഭാസിക്കാൻ പാടില്ല എന്നുള്ള വാദം ശരിയല്ല. ബ്രഹ്മാദ്വൈതവാദത്തിൽ മായ മിഥ്യയാണ്. ശിവാദ്വൈതവാദത്തിൽ ശിവനെന്നപോലെ ശക്തി സത്യമാകുന്നു. അതു അഭിന്നഭാവത്തിൽ ശിവനിൽ വർത്തിക്കുകയാണ്. ശക്തി ശിവനിൽ നിന്നു ഭിന്നമാണെങ്കിൽ ശിവനോ ശക്തിയോ ഏതെങ്കിലും ഒന്നു മിഥ്യ ആകണം. രണ്ടു സത്പദാർത്ഥങ്ങളെ വേദാന്തികൾ അംഗീകരിക്ക

ന്നില്ല. ശിവനും ശക്തിയും ഒന്നാണെങ്കിൽ രണ്ടെന്ന വ്യവഹാരത്തിന് സ്ഥാനമില്ല. ശക്തിയുടെ വികാസപരിണാമങ്ങൾ ശിവനെയും ബാധിക്കും. സിദ്ധാന്തവിരുദ്ധമാണത്. അതിനാൽ വേദാന്തദൃഷ്ടിയിൽ ശിവനൊഴിച്ച് ബാക്കിയെല്ലാം മിത്ഥ്യയാണ്.

"ബ്രഹ്മാദിതൃണപര്യന്തം യത്കിഞ്ചിത് ദൃശ്യതേത്വിഹ തത്സർവ്വം ശിവ ഏവാസ്തി മിഥ്യാ നാനാത്വകല്പനാ"

കോടിരുദ്രസംഹിതയിലെ ഈ വാക്യം "നേഹ നാനാസ്തി കിഞ്ചന" എന്ന ഉപനിഷത് വാക്യത്തെയാണ് വ്യാഖ്യാനിക്കുന്നത്. ബ്രഹ്മാവു മുതൽ തൃണം വരെയുള്ള വസ്തുക്കളെല്ലാംതന്നെ ശിവസ്വരൂപമാണെന്നും, നാനാത്വകല്പന മിഥ്യയാണെന്നും ഇവിടെ ശിവപുരാണം സിദ്ധാന്തിക്കുകയാണ് ചെയ്യുന്നത്. അവിദ്യാദൃഷ്ടിയിൽ കാണപ്പെടുന്ന നാനാവസ്തുക്കളും വിദ്യാദൃഷ്ടിയിൽ ഏകവും പൂർണ്ണവുമായ ബ്രഹ്മമാണെന്ന് ഇതുകൊണ്ടു തെളിയുന്നു. "ഈശാവാസ്യമിദം സർവം". "സർവം ഖല്വിദം ബ്രഹ്മ" തുടങ്ങിയ ഉപനിഷദ്വാക്യങ്ങളിൽ നിന്നു ഈ വസ്തുത തന്നെയാണ് വെളിപ്പെടുന്നത്. കല്പിതമായ പ്രപഞ്ചത്തെ തദധിഷ്ഠാനരൂപമായ ബ്രഹ്മസ്വരൂപമായി കാണണമെന്ന് വേദാന്തികൾ വാദിക്കുമ്പോൾ, പ്രപഞ്ചംതന്നെ ശിവസ്വരൂപമാണെന്ന് ശൈവാദ്വൈതികൾ വാദിക്കുന്നു. അധിഷ്ഠാനാരോപകല്പനയും കാര്യകാരണകല്പനയും ദ്വൈതവാദത്തെ ക്ഷണിച്ചുവരുത്തുകയാണെന്നാണ് ശിവാദ്വൈതികളുടെ പക്ഷം. "തത്രഹി അദ്വൈതം ആത്രഹേണോപപാദ്യമാനമിതി ദ്വൈതകക്ഷ്യാമേവാധിരോഹതി, യദത്ര സത്യാസത്യവ്യവസ്ഥയാ ഹേയോപാദേയ കല്പനായാം തേ നൈവാകാരേണ ദ്വൈതമര്യാദാപര്യവസായിത്വം അനിവാര്യം" എന്ന് മഹേശ്വരാനന്ദൻ ബ്രഹ്മാദ്വൈതവാദം ദ്വൈതമര്യാദയെ കടക്കുന്നില്ല എന്നു വാദിക്കുന്നു. ശൈവാദ്വൈതത്തിൽ അദ്വൈതമെന്നതിന് രണ്ടിന്റെ—ശിവശക്തികളുടെ—നിത്യസാമരസ്യം എന്നാണർത്ഥം. ബ്രഹ്മാദ്വൈത

ത്തിൽ ദ്വൈതനിഷേധമാണ് അദ്വൈതം. "അവിദ്യാ മാനം ദ്വൈതം യത്ര തദദ്വൈതം ദ്വൈതമേ ഇല്ലാത്ത നിലയാണ് അദ്വൈതം എന്നു് ഇതു വ്യക്തമാക്കുന്നു.

**സമന്വയം**

പരാത്പരതരവും സത്യവും പ്രപഞ്ചപ്രതിഭാസകവുമായ ശിവതത്വവും, സച്ചിദാനന്ദസ്വരൂപവും പ്രപഞ്ചപ്രതീതിക്കധിഷ്ഠാനവുമായ ബ്രഹ്മതത്വവും വിഭിന്ന പ്രക്രിയകൾ വഴി ആവിഷ്കരിച്ചതാണെങ്കിലും, തത്വത്തിൽ അവ രണ്ടും ഒന്നാണെന്നു നിഷ്പക്ഷമതികൾക്കു കാണാൻ കഴിയും. ശിവാദ്വൈതസിദ്ധാന്തത്തിൻെറയും ബ്രഹ്മാദ്വൈതസിദ്ധാന്തത്തിന്റെയും സമഞ്ജസമായ സമന്വയം ആണ് ശിവപുരാണത്തിൽ പ്രകാശിക്കുന്നതു്.

"സുവർണ്ണസ്യ തദൈകസ്യ വസ്തുത്വം നൈവ ഗച്ഛതി
അലംകൃതി കൃതേ ഭേദ, നാമഭേദോ ന വസ്തുതഃ

.... .... ....

യദൈകസ്യാ മൃദോ ഭേദോ നാനാപാത്രേ ന വസ്തുതഃ
കാരണസൈ്യവ കാര്യസ്യ സന്നിധാനം നിദർശനം"

ശിവപുരാണം രുദ്രസംഹിതയിൽ ഈ സമന്വയമാണു സിദ്ധാന്തിച്ചിരിക്കുന്നതു് "സ്വർണ്ണം കൊണ്ടുണ്ടാകുന്ന ആഭരണങ്ങൾ പല നാമത്തിലും രൂപത്തിലും വ്യവഹരിക്കപ്പെടുന്നെങ്കിലും, വാസ്തവത്തിൽ അതെല്ലാം ഒരേ സ്വർണ്ണം തന്നെയാണ്. ആഭരണമായിത്തീർന്നതുകൊണ്ട് സ്വർണ്ണത്തിൻെറ സ്വർണ്ണത്വം പോകുന്നില്ല. അതുപോലെ ജീവേശ്വരജഗദ്ഭേദം തോന്നുന്നു എങ്കിലും ബ്രഹ്മസ്വരൂപത്തിനു്, ശിവസ്വരൂപത്തിനു്–ഒരു വിധത്തിലും കോട്ടം സംഭവിക്കുന്നില്ല." മണ്ണിൽ നിന്നുണ്ടായ പാത്രങ്ങൾ പരസ്പരം ഭിന്നങ്ങളായി തോന്നിയാലും ഒരേ മണ്ണെന്ന നിലയ്ക്കു് അവയ്ക്കു ഭേദമില്ല. കാര്യത്തിൽ കാരണസ്വരൂപം തന്നെയാണ് പ്രകാശിക്കുന്നതു്". അദ്വൈതജ്ഞാനം കൊണ്ടേ മോക്ഷലാഭം ഉണ്ടാകുകയുള്ളു എന്നാണു വേദാന്തികളുടെ പക്ഷം. ശിവാദ്വൈതവാദികൾ ജ്ഞാനമാണു മുക്തി

സാധനം എന്നു സമ്മതിക്കുമെങ്കിലും ആ ജ്ഞാനം ഭക്തി സ്വരൂപമാണെന്നു വാദിക്കുന്നു. ഭക്തി ദ്വൈതമൂലക മാണ്. ജ്ഞാനോദയത്തിനുശേഷവും പരമശിവനെ ഉപാസ്യദേവനായി കല്പിച്ച് ഭജിക്കുന്നത് പരമപ്രേമ രൂപമായ ഭക്തിയാണ്. അത് അദ്വൈതത്തെക്കാൾ സുന്ദരമാണെന്നും ശൈവന്മാർക്കഭിപ്രായമുണ്ട്.

ദ്വൈതം മോഹായ ബോധാത് പ്രാക്
പ്രാപ്തേ ബോധേ മനീഷയാ
ഭക്ത്യർത്ഥം കല്പിതം ദ്വൈത-
മദ്വൈതാദപി സുന്ദരം
ജാതേ സമരസാനന്ദേ
ദ്വൈതമപ്യമൃതോപമം
മിത്രയോ രിവ ദമ്പത്യോ-
ജീവാത്മപരമാത്മനോഃ

ശ്രീ നരഹരിസ്വാമികൾ 'ബോധസാരത്തിൽ' ഈ വസ്തുതയാണ് വിവരിച്ചിരിക്കുന്നത്. ജ്ഞാനമുണ്ടാകുന്നതിനു മുമ്പുള്ള ദ്വൈതഭാവം അജ്ഞാനജന്യവും മോഹജനകവു മാണ്. എന്നാൽ, ജ്ഞാനമുണ്ടായിക്കഴിഞ്ഞിട്ടും ഭക്തിക്കു വേണ്ടി ജ്ഞാനികൾ ദ്വൈതകല്പനപുലർത്തികൊണ്ടുപാസ്യ ദേവനെ ഭജിക്കാറുണ്ട്. ആ ദ്വൈതം അദ്വൈതത്തെക്കാൾ സുന്ദരമാണ്. ഉപാസകൻെറയും ഉപാസ്യദേവതയുടെയും സാമരസ്യാനുഭൂതി ഉണ്ടായാൽ ദ്വൈതം അമൃതുപോലെ ആനന്ദദായകമായിത്തീരുന്നു. ജീവാത്മാവിന്റെയും പരമാത്മാവിൻെറയും മധുരമായ ഈ മേളനം പ്രേമബദ്ധരായ ദമ്പതികളുടെ സമ്മേളനം പോലെ മാധുര്യത്തെ ഉളവാക്കുന്നു. ശിവൻെറയും ശക്തിയുടെയും ഈ സാമരസ്യമാണ് ശൈവാദ്വൈതമതത്തിൻറ സാരസർവ്വസ്വം. ബ്രഹ്മ വാദികൾ കർമ്മത്യാഗികളും, ശിവാദ്വൈതവാദികൾ കർമ്മരതികളുമാണ്. പരമശിവൻ നിസ്സംഗനായി ഒരു നട നെപ്പോലെ നിർല്ലേപഭാവത്തിൽ സൃഷ്ട്യാദി പഞ്ചകൃത്യ ങ്ങൾ ചെയ്യുന്നതുപോലെ, ശിവസാക്ഷാത്കാരം സിദ്ധിച്ച ജ്ഞാനി - ജീവന്മുക്തൻ - നിർല്ലേപനായി എല്ലാ

വ്യാവഹാരിക പ്രവർത്തനങ്ങളിലും തത്പരനായി ലോക ക്ഷേമകരങ്ങളായ കർമ്മങ്ങൾ ചെയ്തു ജീവിക്കണമെന്നാണ് ശൈവമതങ്ങളെല്ലാം ലോകത്തോടുപദേശിക്കുന്നത്.

## ശിവസ്വരൂപവിമർശനവും സമാധാനവും

ദാർശനികദൃഷ്ടിയിൽ ഏകവും പൂർണ്ണവും സച്ചിത് സുഖാത്മകവുമാണു പരമശിവസ്വരൂപം. പക്ഷേ അതു ഗ്രഹിക്കുന്നതിനും അതിനെക്കുറിച്ചു ചിന്തിക്കുന്നതിനും മന്ദബുദ്ധികളായ സാധകർക്കു കഴിവില്ല. അവരെക്കൂടി അനുഗ്രഹിക്കുന്നതിനുവേണ്ടി പരമശിവൻ അനേകം ലീലാവിഗ്രഹങ്ങൾ കൈക്കൊള്ളുന്നതായി ഉപനിഷത്തുകളിലും പുരാണേതിഹാസങ്ങളിലും വർണ്ണിക്കുന്നുണ്ട്.

ചിന്മയസ്യാ ദ്വിതീയസ്യ നിഷ്കളസ്യാ ശരീരിണഃ
ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോ രൂപകല്പനാ

എന്ന ഉപനിഷദ്വാക്യം ഈ വസ്തുതയാണു വെളിവാക്കുന്നത്. മോഹനവും കാന്തവും മധുരവും സുന്ദരവും ആയ ഭഗവദ്രൂപമാണു ഭാഗവതാദിപുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടു കാണുന്നത്. എന്നാൽ ശിവപുരാണത്തിലാകട്ടെ, ശിവന്റെ സാകാരഭാവത്തെ അസാധാരണരീതിയിലാണ് ചിത്രീകരിച്ചിരിക്കുന്നത്. പഞ്ചവക്ത്രനായി, ത്രിനേത്രനായി, വൃഷഭവാഹനനായി, കർപ്പൂരഗൗരനായി, ചന്ദ്രമൗലിയായി, ജടാമകടധാരിയായി, ഗജചർമ്മാംബരനായി, വ്യാഘ്രചർമ്മോത്തരീയനായി, ശ്മശാനവാസിയായി, ഭൂതഗണനിഷേവിതനായി, ഭൂതിഭൂഷണഗാത്രനായി വിരാജിക്കുന്ന ശിവരൂപമാണ് അതു്. അന്യസമ്പ്രദായാവലംബികളും, നിരീശ്വരന്മാരായ യുക്തിവാദികളും ലോകവിലക്ഷണമായ ഈ രൂപത്തെ നിന്ദിച്ചു പരിഹസിക്കാറുണ്ടു്. ശിവൻ ഈശ്വരനല്ലെന്നും ഭൂതപ്രേതാദികളുടെ നാഥനാണെന്നും വിവേകമില്ലാത്ത കാട്ടാളന്മാരാണ് അദ്ദേഹത്തെ ആരാധിച്ചിരുന്നതെന്നും മററുമാണ് അവരുടെ ജല്പനങ്ങളുടെ ചുരുക്കം. ഈ ജല്പനം വിചാരശീലരല്ലാത്തഭക്ത

ജനങ്ങൾക്ക ബുദ്ധിഭേദം ഉളവാക്കാനിടയുണ്ട്. അതു പരിഹരിക്കുന്നതിനു വേണ്ടി ഈ വിഷയത്തെക്കുറിച്ച് ഇവിടെ അല്പം ചർച്ച ചെയ്യുന്നതു പ്രയോജനകരമാണെന്നു വിശ്വസിക്കുന്നു.

ശിവവിഷയകമായ വിമർശനവും നിന്ദയും പുരാതനകാലം മുതൽ നടന്നു വരുന്നതാണ്. ശിവപുരാണം സതീഖണ്ഡത്തിൽ ദക്ഷനും, ഉമാഖണ്ഡത്തിൽ ബ്രഹ്മചാരിയും ശിവന്റെ നേരേ പരിഹാസവാക്കുകൾ ധാരാളം ചൊരിഞ്ഞിട്ടുണ്ട്. ബ്രഹ്മചാരിയുടെ പരിഹാസവാക്കുകൾ കേട്ട പാർവതി സമാധാനം പറയുന്നതു് ഇങ്ങനെയാണ്: -

സ ആദിഃസർവ്വജഗതാം കോഽസ്യവേദാന്വയം തതഃ
സർവ്വം ജഗദ്യസ്യരൂപം ദിഗ്വാസാഃ കീർത്ത്യതേ തതഃ
ഗുണത്രയമയം ശൂലം ശൂലീ യസ്മാത് ബിഭർത്തി സഃ
അബദ്ധാഃ സർവ്വതോ മുക്താ ഭൂതാഏവ സ തത്പതിഃ

ശ്മശാനം ചാപിസംസാരഃ തദ്വാസീ കൃപയാർത്ഥിനാം
ഭൂതയഃ കഥിതാ ഭൂതിസ്താം ബിഭർത്തി സ ഭൂതിഭൃത്
വൃഷോ ധർമ്മ ഇതി പ്രോക്ത സ്തമാരൂഢസ്തതോവൃഷീ
സർപ്പാശ്ചദോഷാഃ ക്രോധാദ്യാസ്താൻ ബിഭർത്തിജഗന്മയഃ

നാനാരൂപാൻകർമ്മയോഗാൻ ജടാരൂപാൻ ബിഭർത്തി സഃ
വേദത്രയീ ത്രിനേത്രാണി ത്രിപുരസ്ത്രിഗുണം വപുഃ
ഭസ്മീകരോതി തദ്ദേവഃ ത്രിപുരഘ്ന സ്തത സ്മൃതഃ
ഏവം വിധം മഹാദേവം വിദുര്യേ സൂക്ഷ്മദർശിനഃ"

"ആ പരമശിവൻ പ്രപഞ്ചം ഉണ്ടാകുന്നതിനു മുൻപു തന്നെ ഉള്ളവനാണ് അതുകൊണ്ട് അദ്ദേഹത്തിന്റെ വംശചരിതം അറിയുവാൻ ആർക്കുകഴിയും. ത്രിഗുണാത്മകമായ ശൂലം ധരിക്കുന്നതുകൊണ്ടാണ ശൂലി എന്നപേരു് അദ്ദേഹത്തിനുണ്ടായതു്. ഭൂതങ്ങൾ ഒരിക്കലും സംസാര ബന്ധങ്ങളല്ല. അവ എപ്പോഴും സംസാര മുക്തങ്ങളാകുന്നു. അതുകൊണ്ടദ്ദേഹം ഭൂതങ്ങൾക്കധിപതി ആയിത്തീർന്നു. ഈ സംസാരംതന്നെ ശ്മശാനമാണ്. മോക്ഷാർത്ഥികളോടുള്ള കൃപാതിരേകംകൊണ്ട് സംസാരരൂപമായ ശ്മശാന

ത്തിൽ അദ്ദേഹം വസിക്കുന്നു. അദ്ദേഹത്തിന്റെ വിഭൂതിയാകട്ടെ (ഭസ്മലേപനം) ഐശ്വര്യത്തെ പ്രദാനം ചെയ്യുന്നതാണ് അതുകൊണ്ടു ശിവൻ ഭൂതിഭൂഷണനെന്നും അറിയപ്പെടുന്നു. ധർമ്മമാണു കാള. അതിന്റെ പുറത്തിരിക്കുന്നതുകൊണ്ടു ശിവൻ വൃഷഭവാഹനനായിത്തീർന്നു. ക്രോധാദിദോഷങ്ങളാണ് സർപ്പങ്ങൾ. ജഗന്മയനായ പരമേശ്വരൻ അവയെ എല്ലാം നിയന്ത്രിച്ച് തന്റെ ഭൂഷണമാക്കിത്തീർത്തിരിക്കുന്നതിനാൽ സർപ്പഭൂഷണൻ എന്നു പറയപ്പെടുന്നു. ജടകൾ നാനാരൂപത്തിലുള്ള കർമ്മങ്ങളാണ്. അവയെ ധരിക്കുന്നതുകൊണ്ടു ശിവൻ ജടാധരനെന്നും അറിയപ്പെടുന്നു. മൂന്നു വേദങ്ങളാണ് അദ്ദേഹത്തിന്റെ കണ്ണുകൾ. അതുകൊണ്ടദ്ദേഹം മുക്കണ്ണനായി. സത്വം, രജസ്സ്, തമസ്സ് ഇവയുടെ വികാരമായ സ്ഥൂല സൂക്ഷ്മ കാരണശരീരങ്ങളാണ് ത്രിപുരന്മാർ. ജ്ഞാനനേത്രംകൊണ്ടവയെ നശിപ്പിച്ചതിനാൽ ത്രിപുരാന്തകൻ എന്ന പേരു് ശിവനു വന്നു ചേർന്നു. സൂക്ഷ്മദർശികളായ മഹാന്മാർ ഇപ്രകാരമാണ് മഹാദേവനെ അറിയുന്നത്." ഇതുകൊണ്ടു ശിവന്റെ ആകൃതിയും ഭൂഷണങ്ങളും മററും ഉത്കൃഷ്ടമായ ആദ്ധ്യാത്മിക തത്വങ്ങളുടെയും അനുഭൂതികളുടെയും പ്രതീകങ്ങളാണെന്നു തെളിയുന്നു.

നിർഗ്ഗുണബ്രഹ്മനിഷ്ഠനും അദ്വൈതവാദിയുമായ ശ്രീ ശങ്കരഭഗവത്പാദർ പരമശിവന്റെ ഏതാദൃശസ്വരൂപത്തെ ഭക്തിനിർഭരമായ ഭാഷാശൈലിയിൽ വർണ്ണിച്ചു സ്തുതിക്കുന്നുണ്ട്.

ത്രയീവേദ്യം ഹൃദ്യം ത്രിപുരഹരമാദ്യം ത്രിനയനം
ജടാഭാരോദാര ചലദുരഗഹാരം മൃഗധരം
മഹാദേവം ദേവം മയി സദയഭാവം പശുപതിം
ചിദാലംബം സാംബം ശിവമതിവിഡംബം ഹൃദി ഭജേ.
(ശിവാനന്ദലഹരി–3)

മൂന്നു വേദങ്ങളെക്കൊണ്ടു് അറിയപ്പെടേണ്ടവനും, അറിഞ്ഞുകഴിഞ്ഞാൽ ഹൃദയത്തിനു് പ്രിയംകരനും, ത്രിപുരാന്തകനും, ജഗത് സൃഷ്ടിക്കു മുമ്പേ ഉള്ളവനും മുക്കണ്ണനും

ജടാഭാരംകൊണ്ടു് വിളങ്ങുന്നവനും, ഇളകുന്ന സർപ്പാഭരണങ്ങളോടുകൂടിയവനും മാനിനെധരിക്കുന്നവനും.ഏന്നിൽ കരുണയുള്ളവനും, സംസാരബദ്ധന്മാരായ നിർമ്മലമതികൾക്കു് ആശ്രയമായിട്ടുള്ളവനും ജ്ഞാനസ്വരൂപനും, ശക്തിസ്വരൂപിണിയായ പാർവതിയോടു് കൂടിയവനുമായ മഹാദേവനെ ഞാൻ ഹൃദയത്തിൽ ഭജിക്കുന്നു.

വൃഷോ വൃദ്ധോയാനം വിഷമശനമാശാനിവസനം
ശ്മശാനം ക്രീഡാഭൂജഗതി വഹോഭൂഷണിനിധിഃ
സമഗ്രാസാമഗ്രീ ജഗതിവിദിതൈവ സ്മരരിപോ-
ര്യദേതസ്യൈശ്വര്യം തവ ജനനി സൗഭാഗ്യമഹിമാ
(ആനന്ദലഹരി-16)

ഈ സ്തോത്രത്തിൽ ശിവനെ മുക്കണ്ണനായും ജടാധാരിയും ഉരഗഭൂഷണനായും വൃഷവാഹനനായും മററുമാണല്ലോ വർണ്ണിച്ചിരിക്കുന്നതു്. ഈ വിശേഷണങ്ങളെല്ലാം ശിവൻെറ മാഹാത്മ്യാതിശയത്തെയാണു പ്രകടിപ്പിക്കുന്നതെന്നു മഹാബുദ്ധിശാലിയും അദ്വൈതവാദിയുമായ ശ്രീ. ശങ്കരഭഗവത്പാദർ പോലും സമ്മതിക്കുമ്പോൾ കിഞ്ചിജ്ഞന്മാരും ബഹിർമ്മുഖന്മാരുമായ നിരീശ്വരവാദികളുടെയും ദുരീശ്വരവാദികളുടെയും ജല്പനങ്ങൾ ഭക്തജനങ്ങൾക്കു് ഒരിക്കലും ബുദ്ധിഭേദമുളവാക്കാൻ പാടില്ലാത്തതാണു്.

ശിവൻെറ ആകൃതിയെയും ആഭരണാദികളെയുംകുറിച്ചു ശ്രീ നരഹരിസ്വാമികൾ സ്വവിരചിതമായ "ബോധസാര"ത്തിൽ വേദാന്തതത്വപ്രതീകമായാണു് വർണ്ണിച്ചിരിക്കുന്നതു്. അതിലെ ഏതാനും ഭാഗത്തിൻെറ ചുരുക്കം ഇവിടെ ചേർക്കുന്നതു ഭക്തജനങ്ങൾക്കു് പ്രയോജനകരമായിത്തീരുമെന്നു വിശ്വസിക്കുന്നു.

**പഞ്ചവക്ത്രൻ:–** ശുദ്ധാലുക്കളായ ഭക്തന്മാർക്കു സർവ്വവ്യാപിയായ പരമശിവനെ നാലുദിക്കിലും കാണാൻ കഴിയും. എന്നാൽ അശുദ്ധാലുക്കൾക്കു ഒരിടത്തും കാണാൻ കഴിയുകയില്ല. ഇങ്ങനെ നാലുദിക്കിലും ശുദ്ധാലുക്കൾക്കു കാണാൻ കഴിയുന്ന നാലു മുഖവും അശുദ്ധാലുക്കൾക്കു്

കാണാൻ കഴിയാത്ത ഒരു മുഖവും കൂടി ചേരുമ്പോൾ ശിവൻ പഞ്ചമുഖനാകുന്നു.

ധ്യായന്തി ഭക്താഃ സർവ്വത്ര സർവ്വേഷാമപിസന്മുഖഃ
ഉന്മുഖോ വിമുഖാനാം യഃ തസ്യ സാ പഞ്ചവക്ത്രതാ

എന്നാണു ബോധസാരത്തിൽ പറയുന്നത്

**ത്രിനേത്രൻ:-** കർമ്മം, ഉപാസനാ, ജ്ഞാനം ഈ മൂന്നു കണ്ണുകൾ ഉള്ളതിനാൽ ശിവൻ ത്രിനേത്രൻ എന്നു പറയപ്പെടുന്നു.

**ദിഗംബരൻ:-** അവിദ്യാസ്പർശം ലേശം പോലുമില്ലാത്ത ജ്ഞാനസ്വരൂപനാണ് ശിവൻ. സമഷ്ടിവ്യഷ്ടിരൂപമായ ദേഹത്തിൻെറ ധർമ്മങ്ങൾക്കും വിധിനിഷേധങ്ങൾക്കും അതീതനാണദ്ദേഹം. അതുകൊണ്ടാണ് അവധൂതനായ ശിവൻ ദിഗംബരൻ എന്ന പേരിൽ അറിയപ്പെടുന്നതു്.

**ഭൂതിഭൂഷണൻ:** ജീവബ്രഹ്മൈക്യജ്ഞാനമാകുന്ന അഗ്നി സർവ്വകർമ്മങ്ങളേയും ഭസ്മമാക്കുന്നു. ആ ഭസ്മം ശരീരം മുഴുവൻ ധരിക്കുന്നതിനാൽ ശിവനു യാതൊരു കർമ്മബന്ധവും ഇല്ലെന്നു സൂചിപ്പിക്കുന്നു. മാത്രമല്ല, നാനാതരത്തിൽ കാണപ്പെടുന്ന പദാർത്ഥങ്ങൾ ദഹിച്ചു ഭസ്മമായാൽ ആ ഭസ്മത്തിനു ഒരു രൂപഭേദവും തോന്നുകയില്ല. അതു പോലെ ത്രിപുടീരൂപത്തിലുള്ള ഭേദകല്പന ആത്മജ്ഞാനം കൊണ്ടു നശിച്ചു സച്ചിദാനന്ദസ്വരൂപം മാത്രം പ്രകാശിക്കും. ആ ഏകത്വത്തെയാണ് ശിവൻെറ ഭസ്മധൂളനം സൂചിപ്പിക്കുന്നതു്.

**ചന്ദ്രചൂഡൻ:-** ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, കർമ്മേന്ദ്രിയങ്ങൾ അഞ്ച്, പ്രാണങ്ങൾ അഞ്ച്, മനസ്സ് ഇവ പതിനാറും ജീവൻെറ കലകളാണ്. അന്തഃകരണോപഹിതചൈതന്യമാണ് ജീവൻ. ജീവനാകുന്ന ചന്ദ്രൻെറ പതിനാറു കലകളും നശിച്ചു പോകും. എന്നാൽ ബ്രഹ്മസ്വരൂപമായ അധിഷ്ഠാന ചൈതന്യത്തിൽ ഭക്തിയോടു കൂടി അർപ്പിക്കപ്പെടുന്ന സ്വസ്വരൂപകല--ചൈതന്യാംശം --നശിക്കുന്നില്ല. ബ്രഹ്മസ്വരൂപമായ ശിവൻ ജീവനാകുന്ന

കല ധരിക്കുന്നതിനാൽ ചന്ദ്രചൂഡൻ എന്ന പേരു സിദ്ധിച്ചു.

**ജടാധരൻ:–** ജീവന്മുക്തരായ മുനീശ്വരർക്ക് വിശ്രമിക്കു വാനുള്ള ഒരു ആൽവൃക്ഷമാണു ശിവൻ. ആ ആൽവൃക്ഷ ത്തിനു വേദാന്തം, സാംഖ്യം, യോഗം എന്നു മൂന്നു ജട കളുണ്ട്. അവയെ ധരിക്കുന്നതുകൊണ്ടാണ് ശിവൻ ജടാ ധരനായതു്.

**ഭുജഗഭൂഷണൻ:–** പാമ്പുകളെ ആഭരണമായി ധരിക്കു ന്നതുകൊണ്ടു് ശിവനു ഭുജഗഭൂഷണൻ എന്ന പേരുണ്ടായി. പാമ്പുകൾ വായു ഭക്ഷിക്കുന്നവയും പർവതഗുഹകളിൽ വസിക്കുന്നവയും ആണ്. അതുപോലെ യോഗികളും പവ നാശനന്മാരും ഗിരിഗുഹവാസികളും ആകുന്നു, അങ്ങനെ യുള്ള യോഗികളെ സായൂജ്യമുക്തി നല്കി തൻെറ ശരീര ത്തിൽ സ്വരൂപത്തിൽ-ധരിക്കുന്നതുകൊണ്ട് ശിവൻ ഭുജ ഗഭൂഷണൻ എന്നു ഭാവന ചെയ്യപ്പെടുന്നു. കുണ്ഡലിനീ ശക്തിക്കും ഭുജഗം എന്നു പേരുണ്ടു്. യോഗിരാജനായ ശിവൻ കുണ്ഡലിനിയെ വശീകരിച്ചതുകൊണ്ടു സർപ്പഭൂഷ ണൻ എന്ന പേരിന്' അർഹനാകുന്നു. ഇങ്ങനെ ശിവന്റെ ആകൃതിക്കും ആഭരണാദികൾക്കും മഹാന്മാർ താത്വികമായ അർത്ഥമാണ് കല്പിച്ചിരിക്കുന്നത്. അതുകൊണ്ടു് ശിവൻ കാട്ടാളന്മാരുടെ മാത്രമല്ല, മഹാത്മാക്കളായ മഹർഷിമാരു ടെയും ആചാര്യന്മാരുടെയും ആരാധനാമൂർത്തിയാണെന്നും സിദ്ധിക്കുന്നു.

ശിവൻെറ സാക്ഷാത്കാരത്തിനു പല മാർഗ്ഗങ്ങളും ശിവപുരാണത്തിൽ പ്രതിപാദിക്കുന്നുണ്ടെങ്കിലും, പ്രണവം, പഞ്ചാക്ഷരം ഈ രണ്ടു മന്ത്രങ്ങൾ ജപിക്കുന്നതിനും ഇവ കൊണ്ടു ശിവലിംഗത്തിൽ പൂജ നടത്തുന്നതിനുമാണ് കൂടുതൽ പ്രാധാന്യം കൊടുത്തിരിക്കുന്നത്. വാചികം, ഉപാംശു, മാനസികം എന്നു ജപത്തെ ശിവപുരാണത്തിൽ മൂന്നായി വേർതിരിച്ചിട്ടുണ്ടു്. അന്യർ കേൾക്കത്തക്കവിധ ത്തിൽ മന്ത്രം ജപിക്കുന്നത് വാചികവും, കേൾക്കാത്ത വിധം ജപിക്കുന്നത് ഉപാംശുവും, മനസ്സുകൊണ്ടു മാത്രം

ജപിക്കുന്നത്, മാനസികവുമാണ്; മാനസികജപം സഹിതമെന്നും കേവലമെന്നും രണ്ടു വിധത്തിലുണ്ട്. പ്രാണസ്പന്ദനത്തോടുകൂടി ജപിക്കുന്നതു സഹിതവും, പ്രാണനെ അടക്കിക്കൊണ്ടു ജപിക്കുന്നതു കേവലവും ആകുന്നു. വാചികജപത്തെക്കാൾ ഉപാംശുവിനും ഉപാംശുവിനെക്കാൾ മാനസികജപത്തിനുമാണു മേന്മ. സഹിതമാനസിക ജപംകൊണ്ട് ധ്യാനവും, സഗുണസവികല്പസമാധിയും, കേവലമാനസികജപംകൊണ്ടു നിർവികല്പസമാധിയും ഉണ്ടാകും. ഭക്തിപൂർണ്ണമായ ഉപാംശു ജപംകൊണ്ട് പരമശിവന്റെ സഗുണസാകാരരൂപവും, മാനസിക ജപംകൊണ്ട് നിർഗ്ഗുണനിരാകാരരൂപവും അനുഭവപ്പെടുന്നതാണ്. പ്രണവത്തിന്റെ അർത്ഥം ശിവപുരാണത്തിൽ പല വിധത്തിൽ വർണ്ണിച്ചിട്ടുണ്ട്. പ്രണവം ശിവന്റെ സൂക്ഷ്മലിംഗവും, പഞ്ചാക്ഷരം സ്ഥൂലലിംഗവും ആണ്. ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം തുടങ്ങിയ ഭക്തിസാധനകൾ വഴി മനസ്സ് ശിവാകാരമായിത്തീരുമ്പോൾ പരമശിവന്റെ പ്രസാദവും സദ്ഗുരുലാഭവും ലഭിച്ച് മുമുക്ഷു ദീക്ഷിതനായി ശിവജ്ഞാനിയായി ശിവസായൂജ്യം പ്രാപിക്കുമെന്നാണ് ശിവപുരാണം പ്രഖ്യാപിക്കുന്നതു്.

നവരസനിഷ്യന്ദികളായ വർണ്ണനകൾകൊണ്ട് ഒരു മഹാകാവ്യം എന്ന നിലയിലും ശിവപുരാണം സഹൃദയന്മാർക്ക് ആഹ്ലാദജനകമായിത്തന്നെ ശോഭിക്കുന്നു. സതീഖണ്ഡത്തിലെ ഋതുവർണ്ണനം, ഹിമാലയവർണ്ണനം മുതലായവ അതിനുദാഹരണങ്ങളാണു്. വിസ്തരഭയത്താൽ ഉദാഹരണമൊന്നും ഇവിടെ എടുത്തുകാണിക്കുന്നില്ല.

വേദങ്ങളെപ്പോലെതന്നെ പുരാണേതിഹാസങ്ങളും അനാദികാലം മുതൽ മനുഷ്യരുടെ ഇടയിൽ പ്രചരിച്ചു തുടങ്ങിയെന്നാണു് സനാതനികളായ ഹിന്ദുക്കളുടെ വിശ്വാസം. എന്നാൽ ക്രിസ്ത്വബ്ദത്തോടടുത്ത് മുമ്പും പിമ്പുമായി മഹാപുരാണങ്ങൾ രചിക്കപ്പെട്ടതായിരിക്കണമെന്നാണു് ചരിത്രഗവേഷകന്മാരിൽ പലരും അഭിപ്രായപ്പെടുന്നതു് ദേശകാലങ്ങളുടെയും ആചാരവിചാരങ്ങളുടെയും സമ്പ

മായങ്ങളുടെയും വ്യത്യാസമനുസരിച്ച് ആദിമപുരാണങ്ങൾക്കു വളരെ പരിവർത്തനങ്ങൾ സംഭവിച്ചുകാണുമെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. പുരാണങ്ങൾ പ്രവചിച്ചു പ്രചരിപ്പിച്ചിരുന്നതു് 'വ്യാസന്മാർ' എന്ന പേരിൽ അറിയപ്പെട്ടിരുന്ന പുരാണപണ്ഡിതന്മാരാണ്. അവരിൽ വൈദുഷ്യവും കവിതാചാതുര്യവുംകൊണ്ട് വിദഗ്ദ്ധരായിത്തീർന്ന പലരും ഉണ്ടായിരുന്നു. അങ്ങനെ ഉള്ളവർ തങ്ങളുടെ സമ്പ്രദായത്തിനും ശ്രോതാക്കളുടെ രുചിക്കും ഇണങ്ങത്തക്കവണ്ണം പുരാണങ്ങളിൽ പല കഥകളും സമ്പ്രദായങ്ങളും കൂട്ടിച്ചേർത്തിട്ടുണ്ട്. അതുകൊണ്ട് വ്യാസനിർമ്മിതമായ പുരാണങ്ങളിൽ പ്രക്ഷിപ്തഭാഗങ്ങൾ ധാരാളം കാണപ്പെടുന്നതായി പണ്ഡിതന്മാർ ചൂണ്ടിക്കാണിക്കുന്നു. ശിവപുരാണത്തിൽത്തന്നെയും അങ്ങനെയുള്ള ഭാഗങ്ങൾ ഉണ്ട്. ശിവപുരാണത്തിൽ ഒന്നാമത്തെ വിദ്യേശ്വരസംഹിതയിലും ഒടുവിലത്തെ വായവീയസംഹിതയിലും ശിവനും വിഷ്ണുവും തമ്മിലുള്ള വിവാദം, ജ്യോതിർലിംഗത്തിന്റെ പ്രാദുർഭാവം ഇവ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. അതുപോലെ രുദ്രസംഹിതയിൽ വർണ്ണിച്ചിട്ടുള്ള ജ്യോതിർലിംഗസ്വരൂപം കോടിരുദ്രസംഹിതയിൽ വളരെ വിസ്തരിച്ചിട്ടുണ്ട്. പല പുരാണ പ്രവക്താക്കൾ പ്രചരിപ്പിച്ചിരുന്ന പുരാണകഥകൾ പിന്നീട് ഒരു ഗ്രന്ഥമാക്കിത്തീർത്തതുകൊണ്ടാണ് ഇങ്ങനെയുള്ള പുനരുക്തിദോഷങ്ങൾ വന്നുചേർന്നതെന്ന് ഊഹിക്കുവാൻ ധാരാളം ന്യായങ്ങളുണ്ട്. ഇന്നത്തെ സാധാരണ മനുഷ്യർക്കു ദുർഗ്രഹങ്ങളാണെങ്കിലും കുബുദ്ധികൾക്കു ദുർവ്യാഖ്യാനത്തിനിടനൽകുന്ന കഥാഭാഗങ്ങൾ മററു പുരാണങ്ങളിലെപ്പോലെ ശിവപുരാണത്തിലും വർണ്ണിക്കപ്പെട്ടുകാണുന്നു. അങ്ങനെയുള്ള ഭാഗങ്ങൾ ഗൂഢാർത്ഥപ്രതിപാദകങ്ങളാണെന്നു വാദിക്കാമെങ്കിലും അതു ബോധിച്ചു സന്തോഷിക്കുവാൻ ബഹിർമുഖന്മാരായ ഇന്നത്തെ അഭ്യസ്തവിദ്യർക്കു പോലും കഴിയുമോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ട് മഹത്തായ നമ്മുടെ പുരാണസാഹിത്യങ്ങൾ

പ്രത്യേകം പരിശോധിച്ച് മൂലഭാഗങ്ങളും പ്രക്ഷിപ്തഭാഗങ്ങളും വേർതിരിച്ചറിഞ്ഞ് കൊള്ളേണ്ടവയെ കൊള്ളുകയും തള്ളേണ്ടവയെ തള്ളുകയും ചെയ്യേണ്ട കടമ ഗവേഷകന്മാരായ വിദ്വജ്ജനങ്ങൾക്ക് ഉണ്ട്. അവർ അതു നിറവേററിയാൽ ഹിന്ദുക്കളുടെ പുരാണങ്ങളെപ്പോലെ പണ്ഡിതർക്കും പാമരർക്കും ഹൃദ്യവും വിജ്ഞേയവുമായ ഒരു ഗ്രന്ഥസമുച്ചയം വേറേ കാണുകയില്ലെന്നു സധൈര്യം പറയാവുന്നതാണ്.

## ശിവപുരാണവും മലയാള വിവർത്തനവും

ഇന്നു സംസ്കൃതവിദ്യാഭ്യാസം നമ്മുടെ ഇടയിൽ ലുപ്തപ്രചാരമായിത്തീർന്നതിനാൽ പുരാണേതിഹാസങ്ങൾ തനിയെ വായിച്ചു ഗ്രഹിക്കാൻ ജനസാമാന്യത്തിനു കഴിവില്ലാതെ വന്നിരിക്കുകയാണ്. ആ കുറവ് പരിഹരിക്കുന്നതിനു പുരാണേതിഹാസങ്ങൾ സ്വമാതൃഭാഷയിലേക്കു വിദ്വാന്മാരായ കവികൾ വിവർത്തനം ചെയ്തു വരുന്നു. മലയാളഭാഷയിൽ കണ്ണശ്ശപ്പണിക്കർ തുടങ്ങി വച്ച ആ പ്രവർത്തനം ആട്ടക്കും ചിട്ടയും വരുത്തി മാതൃകാപരമായ രീതിയിൽ പരിഷ്കരിച്ചത് തുഞ്ചത്തു ഗുരുപാദരാണ്. അദ്ദേഹത്തെ അനുകരിച്ചും അനുഗമിച്ചും പല പണ്ഡിതകവികളും പുരാണേതിഹാസങ്ങൾ മലയാളഭാഷയിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്; ചെയ്തുകൊണ്ടിരിക്കുകയുമാണ്. എന്നാൽ മഹാപുരാണങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത ശിവപുരാണത്തിന് സമഗ്രമായ ഒരു വിവർത്തനം ഇതുവരെയും മലയാളഭാഷയിൽ ഉണ്ടായിട്ടില്ലെന്നു പറയാം. ശിവപുരാണത്തിലെ ചില ഭാഗങ്ങൾ ഗദ്യമായും പദ്യമായും പാട്ടായും മലയാളഭാഷയിൽ വന്നിട്ടുണ്ട്. പക്ഷെ അതൊന്നുംതന്നെ വ്യാസവിരചിതമായ ശിവമഹാപുരാണത്തിൻെറ ശരിയായ തർജ്ജിമ അല്ല. മലയാളികളുടെ ഭാഗ്യമെന്നു പറയട്ടെ, തുഞ്ചത്തു ഗുരുപാദരുടെ കാലടികളെ പിൻതുടർന്നു കിളിപ്പാട്ടുരീതിയിൽ, ലളിതകോമളമായ ഭാഷയിൽ ശിവപുരാണത്തിന് ഒരു വിവർത്തനം ഇതാ

ഉണ്ടായിരിക്കുന്നു. ഇതിന്റെ വിവർത്തകനോ. കവി എന്ന നിലയിൽ അല്പവും പ്രശസ്തി ആർജ്ജിക്കാതെ ഇഹലോക വാസം വെടിഞ്ഞ ശ്രീ എസ് നാരായണൻ പോറ്റിയും.

1910 ഫെബ്രുവരി 2-ാം തീയതി ആണ് ശ്രീ എസ് നാരായണൻപോററി ജനിച്ചത്. കരുനാഗപ്പള്ളി മരുതൂർ കുളങ്ങര മുട്ടത്തു മഠം പെരിയമനയാണ് അദ്ദേഹത്തിന്റെ ജന്മസ്ഥാനം. സംസ്കൃതഭാഷാപണ്ഡിതനും ഭിഷഗ്വരനു മായിരുന്ന മുട്ടത്തുമഠം ശ്രീ ശങ്കരൻപോററി പിതാവും, പ്രസിദ്ധ സാഹിത്യകാരനും കവിയും സഹൃദയശിരോമണി യുമായിരുന്ന സി. എസ്. സുബ്രഹ്മണ്യൻ പോററിയുടെ ഇളയ സഹോദരി സുഭദ്ര അന്തർജനം മാതാവുമായിരുന്നു. ശ്രീ. നാരായണൻ പോററിക്കു രണ്ടു ജ്യേഷ്ഠ സഹോദര ന്മാരും അഞ്ചു് ഇളയ സഹോദരങ്ങളും ഉണ്ടായിരുന്നു. ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ ശേഷം ശ്രീ പോററി നിയമ പരീക്ഷ ജയിച്ചു്, 1935ൽ സന്നതെടുത്തു കരുനാഗപ്പള്ളി കോടതിയിൽ അഭിഭാഷകവൃത്തി ആരംഭിച്ചു. ഒരു നല്ല അഭിഭാഷകനെന്ന നിലയിൽ 25-വർഷത്തോളം അദ്ദേഹം ശോഭിച്ചിരുന്നു. 1945 മേയ് 23-ാം തീയതിയാണ് കൊട്ടാരക്കര വെളിനല്ലൂർ കിഴേ മഠ ത്തിൽ ശ്രീമതി സരസ്വതി അന്തർജ്ജനത്തെ അദ്ദേഹം വേളികഴിച്ചതു്. ആ ദമ്പതികൾക്കു സന്താന സൗഭാഗ്യം ലഭിച്ചില്ല. അനാരോഗ്യം നിമിത്തം 1973ൽ അഭിഭാഷക വൃത്തി ഉപേക്ഷിച്ച് സ്വസ്ഥവൃത്തി കൈക്കൊണ്ടു ക്രമേണ രോഗവശംവദനുമായി. അതുകൊണ്ട് ചികിത്സാദി സൗക ര്യത്തെ ഉദ്ദേശിച്ച് സ്യാലന്റെയും വേളിയുടെയും നിർബ്ബ ന്ധപ്രകാരം അവസാനകാലം വെളിനല്ലൂർ കീഴേമഠത്തി ലാണദ്ദേഹം താമസിച്ചിരുന്നതു്. പ്രമേഹമായിരുന്നു പ്രധാനരോഗം. ചികിത്സകൊണ്ടു രോഗത്തിനു് കുറെ ശാന്തിയുണ്ടായി എന്നു തോന്നിയെങ്കിലും, അപ്രതീക്ഷി തമായി 1981 ഏപ്രിൽ 3-ാം തീയതി രാത്രി 2.30ന് അദ്ദേഹം ചരമഗതിയടഞ്ഞു.

സ്വപിതാവിന്റെ പാണ്ഡിത്യവും സ്വമാതുലന്റെ

കവിതാവാസനയും സഹൃദയത്വവും ശ്രീ. നാരായണൻ പോററിക്കു തികച്ചും ലഭിച്ചിരുന്നു. ചെറുപ്പത്തിലേ സരസങ്ങളായ ശ്ലോകങ്ങൾ എഴുതാൻ തുടങ്ങി. വിദ്യാർത്ഥിജീവിതകാലത്തു് നർമ്മരസം തുളുമ്പുന്ന ഹൃദ്യങ്ങളായ പദ്യങ്ങൾ എഴുതി സ്നേഹിതന്മാരുടെ പേർക്കയച്ചു കൊടുത്തിട്ടുണ്ടു്. അക്കാലങ്ങളിൽ മിക്കവാറും മിത്രങ്ങളുടെ പേർക്കുള്ള എഴുത്തുകൾ പദ്യത്തിലാണദ്ദേഹം എഴുതിയിരുന്നതു്. ഈശ്വരഭക്തനും സദാചാരനിഷ്ഠനുമായ ഒരു സുകൃതിയായിരുന്നു ശ്രീ നാരായണൻ പോററി. ശിവപുരാണം തർജ്ജിമ ചെയ്യുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതു് പന്നിശ്ശേരിൽ ശ്രീ. എൻ. ശ്രീനിവാസക്കുറുപ്പാണു് എന്നു് എന്നിക്കറിയാം. പണ്ഡിതനും കവിയും സംഗീതസാഹിത്യാദി കലകളിൽ വിദഗ്ദ്ധനും ആയ ഒരു സഹൃദയനാണു ശ്രീ ശ്രീനിവാസക്കുറുപ്പു്. അദ്ദേഹത്തിന്റെ വീട്ടിൽ സായംകാലങ്ങളിൽ മിക്കവാറും സഹൃദയന്മാരായ കവികളുടെയും പണ്ഡിതന്മാരുടെയും സദസ്സുകൂടി വിവിധവിഷയങ്ങളെക്കുറിച്ചു് ചർച്ച ചെയ്യുക പതിവാണു്. ആ സദസ്സിൽ സാഹിത്യത്തിനാണു കൂടുതൽ പ്രാധാന്യം. അതിൽ ശ്രീ. നാരായണൻ പോററിയും കുറെക്കാലം പങ്കുകൊണ്ടിരുന്നു. നാനാരസസംഭാഷണങ്ങൾക്കിടയിൽ ചമ്പുക്കൾ. കാവ്യങ്ങൾ, നാടകങ്ങൾ മുതലായ ഗ്രന്ഥങ്ങൾ വായിച്ചു് ആ സദസിൽ വ്യാഖ്യാനിക്കുകയും, ചർച്ച ചെയ്യുകയും പതിവായിരുന്നു. കവിതാവാസനയുള്ളവർ സ്വ കവിതകൾ അവിടെ അവതരിപ്പിച്ചു് അംഗീകാരം നേടിയിരുന്നു ചില അവസരങ്ങളിൽ ശ്രീനാരായണൻപോററിയും തന്റെ കവിതകൾ ആ സദസിലെ സഹൃദയന്മാരുടെ മുമ്പിൽ അവതരിപ്പിക്കുമായിരുന്നു അവ മിക്കവാറും ശൃംഗാര ഹാസ്യരസ പ്രധാനങ്ങളായ സരസശ്ലോകങ്ങളായിരുന്നു. ആ കവിതകളുടെ ആസ്വാദ്യത ശ്രീ. കുറുപ്പിനെ വളരെ വശീകരിച്ചു ഈ വിധമുള്ള കവിതാനിർമ്മാണ ശക്തി കാര്യമായി പ്രയോജനപ്പെടുത്തണമെന്നു തീരുമാനിച്ചു് ശിവമഹാപുരാണം കിളിപ്പാട്ടു രീതിയിൽ എഴുതാൻ ശ്രീ നാരായണൻപോററിയെ ശ്രീ കുറുപ്പു് നല്ലതുപോലെ

പ്രേരിപ്പിക്കുകയുണ്ടായി. ആ പ്രേരണയ്ക്കു വശപ്പെട്ട ശ്രീ. നാരായണൻപോററി, ദിവസവും പത്തു ശ്ലോകങ്ങൾ വീതം വിവർത്തനംചെയ്തു കുറുപ്പിനെ കാണിച്ചുവന്നു. അങ്ങനെ ശിവപുരാണമാഹാത്മ്യവും വിദ്യേശ്വര സംഹിതയിലെ കുറെ ഭാഗങ്ങളും ശ്രീ. നാരായണൻപോററി തുടർച്ചയായി തർജ്ജിമചെയ്തു. അക്കാലത്താണ് രോഗാധിക്യം നിമിത്തം അദ്ദേഹം വെളിനല്ലൂരേയ്ക്കു താമസം മാററിയതു്. അവിടെവച്ചു് രോഗത്തെ അവഗണിച്ചു് ശിവപുരാണവിവർത്തനം ആകെക്കൂടി രണ്ടുകൊല്ലംകൊണ്ടദ്ദേഹം പൂർത്തിയാക്കി. ഇരുപത്തിനാലായിരം ശ്ലോകം വിവർത്തനംചെയ്യുക എന്നത് ഒരു മഹാതപസ്സായിട്ടാണു പരിഗണിക്കേണ്ടതു്. ആയിരത്തിതൊള്ളായിരത്തിഎൺപതിൽ ആ തപശ്ചര്യ സമാപിച്ചു. വിവർത്തനം അദ്ദേഹം ശ്രീനിവാസക്കുറുപ്പിനെ ഏല്പിച്ചു. ശ്രീ കുറുപ്പ് അതു് പരിശോധിച്ചു' തിരുത്തേണ്ട ഭാഗം തിരുത്തിയും മിനുക്കേണ്ട ഭാഗം മിനുക്കിയും വേണ്ടപോലെ പരിഷ്കരിച്ചു.

ശിവപുരാണവിവർത്തം അച്ചടിച്ചു് കാണാൻ ശ്രീ പോററിക്കു വളരെ ആഗ്രഹം ഉണ്ടായിരുന്നു. അതിനുവേണ്ടി അദ്ദേഹം കുറെയെല്ലാം പരിശ്രമിക്കുകയും ചെയ്തതായിട്ടു് എനിക്കറിയാം. ചരമത്തിനു് കുറെ നാൾ മുമ്പ് ശ്രീ ശ്രീനിവാസക്കുറുപ്പിന്റെ പേർക്കു് അയച്ച ഒരു കത്തിൽ അദ്ദേഹം അതു വ്യക്തമാക്കിയിട്ടും ഉണ്ടു്.

"വിഷ്ടപത്തിലിനിയിങ്ങനെങ്ങു വളരെ ദിനങ്ങൾ
കഴിയുന്നതി-
ന്നിഷ്ടമില്ല ലവമെങ്കിലും ഹൃദയഭിത്തിയിൽ ചെറി
യൊരാഗ്രഹം
തട്ടിടുന്നു, സഫലീകരിക്കണം, മതേ വരെയ്ക്കിവിടെ വാഴ
വാൻ
കിട്ടണം സമയ,മെൻെറ ദൈവതമതിന്നെനിക്കു തരണം
വരം."

"കഷ്ടതയ്ക്കിടയിലൊട്ടനേകദിവസങ്ങൾ
രാപകലതീവ സ-
ന്തുഷ്ടി പൂർവ്വകമിരുന്നു ചെയ്ത ശിവസത്കഥാ-
മൃത വിവർത്തനം
പുഷ്ടഭക്തികരമച്ചടിച്ചതു മഹാജന-
ങ്ങളുടെ ദൃഷ്ടിയിൽ-
പ്പെട്ടുകാണണമതിന്നുവേണ്ടിയിവിടെ-
ക്കിടന്നു വലയാമഹം

അനാരോഗ്യത്തെ അവഗണിച്ച് എത്ര കഷ്ടപ്പെട്ടാണ് അദ്ദേഹം ശിവമഹാപുരാണം വിവർത്തനം ചെയ്തതെന്നും അതച്ചടിച്ചു കാണുവാൻ അദ്ദേഹത്തിനു് എത്രമാത്രം ആഗ്രഹം ഉണ്ടായിരുന്നു എന്നും ഈ ശ്ലോകങ്ങളിൽ നിന്നു മനസ്സിലാക്കാൻ കഴിയുമല്ലോ. കൂടാതെ, അദ്ദേഹമെഴുതിയ വെളിനല്ലൂർ ക്ഷേത്രമാഹാത്മ്യം കിളിപ്പാട്ടിൽ, ശിവപുരാണം വിവർത്തനത്തെക്കുറിച്ചു വിവരിക്കുന്ന ഭാഗങ്ങൾ ഗദ്ഗദത്തോടുകൂടിയല്ലാതെ അദ്ദേഹത്തെ അറിയുന്ന ഒരാൾക്കു് വായിക്കുവാൻ കഴിയുകയില്ല.

"ആതുരനായിട്ടിരുന്നീടിന സമയത്തും
യാതന സഹിച്ചുകൊണ്ടെഴുതീ ശിവകഥ.
പുണ്യദായകമായ ശൈവമാം പുരാണത്തെ
പൂർണ്ണമായ് ഭാഷാഗാനമാക്കിയോനിവൻ നാഥാ,
സുകൃതം ശിവകഥാമൃതപാനത്താൽ നേടി-
സ്സുപ്രകൃതം പാപം സർവ്വം തുടച്ചു മാററീടിനാൻ.
സൗഖ്യദായകം തന്നെയശ്ശിവകഥാഗാന-
മൊക്കെയും ഭംഗ്യാ പാടിയെനിക്കു കേട്ടീടണം.
കേൾക്കുമ്പോൾത്തന്നെ പാപം മുജ്ജന്മകൃതമെല്ലാം
ചിക്കെന്നകന്നു പോകുമിജ്ജന്മകൃതങ്ങളും.
പിന്നെയക്കഥയാർക്കും വായിക്കത്തക്കതാക്കി-
ത്തന്നൊരീഭക്തനുണ്ടോ തരിമ്പും പാപശിഷ്ടം?
അച്ചടിച്ചൊരുനോക്കു കാണണമതെന്നുള്ളി-
ലിച്ഛയുണ്ടിവനതു സാധ്യമാക്കുമോ ഭഗവാൻ?

ശുദ്ധനാണിവൻ ശിവപുരാണവിവർത്തകൻ,
മെച്ചമിക്കൃത്യമെന്നു പുകഴ്ത്തീടുന്ന ബുധൻ
മൂഢരാം ജനങ്ങൾക്കും വിജ്ഞാനം പകരുവാ-
നുദ്യമോദം ചമച്ചതാണിതു സദ്ബുദ്ധിയാൽ.
അച്ചടിച്ചിതുകണ്ടു കൃതാർത്ഥനാവോളവും
വാച്ചിടുമാരോഗ്യവുമായുസ്സും നല്കീടണം.
പിന്നെയങ്ങനായാസം ദേഹി ദേഹത്തെ വിട്ടു-
ത്തുന്നത നിത്യാനന്ദപദത്തിലെത്തിക്കണം.
ഇത്രയും ചെയ്തീടണം, തീർത്തു ഞാൻ ചൊല്ലീടുന്നു
ഭർത്താവേ, രഘുകുലോത്തംസമേ ജഗത്പ്രഭോ!

ശ്രീരാമചന്ദ്രനെ സീതാസമേതം ഭാവസമാധിയിൽ ദർശിച്ച് അദ്ദേഹത്തോടു സീതാദേവി പ്രാർത്ഥിക്കുന്നതായി വർണ്ണിക്കുന്നഭാഗമാണിവിടെ ചേർത്തിരിക്കുന്നത്. ശിവപുരാണം തർജ്ജിമചെയ്തതുകൊണ്ടു് സർവ പാപങ്ങളുമററ് താൻ പരിശുദ്ധനായിതീർന്നു എന്ന വിശ്വാസം ശ്രീ. നാരായണൻപോററിക്കു നല്ലതുപോലെ ഉണ്ടായിരുന്നു എന്നു് ഈ വർണ്ണനയിൽനിന്നു മനസ്സിലാക്കാൻ കഴിയും. പക്ഷെ, ഈ വിശിഷ്ട ഗ്രന്ഥം അച്ചടിച്ചു കാണുവാനുള്ള അഭിലാഷം സഫലമായില്ല. അദ്ദേഹത്തിൻെറ ആ അന്ത്യാഭിലാഷം സഫലീകരിക്കുന്നതിനുവേണ്ടി അദ്ദേഹത്തിൻെറ സ്യാലൻ എൻ. നാരായണൻപോററിയും പന്നിശ്ശേരി ശ്രീനിവാസക്കുറുപ്പും വളരെ പരിശ്രമിച്ചു. അതുകൊണ്ടാണു് ശിവപുരാണം ഇപ്പോൾ അച്ചടിപ്പിച്ചു പ്രകാശിപ്പിക്കുവാൻ സാധിച്ചതു്.

ഏതാണ്ടു പന്ത്രണ്ടു വർഷത്തിനു മുമ്പ് കൊല്ലം തേവള്ളി പൊയിലക്കട ശ്രീ. ഗംഗാധരൻപിള്ളയുടെ ശ്രീനികേതനിൽവച്ച് നടന്ന ഒരു സപ്താഹയജ്ഞത്തിൽ പങ്കുകൊള്ളാൻ വന്നപ്പോഴാണ് ശ്രീ. നാരായണൻപോററിയെ എനിക്കു യാദൃച്ഛികമായി പരിചയപ്പെടാൻ ഇടയായതു്. പന്നിശ്ശേരി ശ്രീ. ശ്രീനിവാസക്കുറുപ്പാണു് ഞങ്ങളെ തമ്മിൽ പരിചയപ്പെടുത്തിയതും അദ്ദേഹത്തിന്റെ ശിവപുരാണ വിവർത്തനത്തെക്കുറിച്ച് എന്നോടു

പറഞ്ഞതും. ഇതുവരെയും മലയാളഭാഷയിൽ ഗദ്യമായോ പദ്യമായോ മുഴുവനായി വന്നിട്ടില്ലാത്ത ശിവമഹാപുരാണം കിളിപ്പാട്ടിലാക്കി എഴുതുന്നു എന്നു കേട്ടപ്പോൾ എനിക്കു വളരെ സന്തോഷം തോന്നി. ഭാഗവതാദിപുരാണങ്ങളെ പോലെ ശിവപുരാണത്തിന് മലയാളത്തിൽ വലിയ പ്രചാരം സിദ്ധിച്ചിട്ടില്ല. കേരളത്തിൽ ധാരാളം ശിവക്ഷേത്രങ്ങളുണ്ട്. അവിടെ ചിലപ്പോൾ ശിവപുരാണം മൂലം ഭക്തന്മാരായ പണ്ഡിതന്മാർ പാരായണം ചെയ്തു വ്യാഖ്യാനിക്കാറുമുണ്ട്. പക്ഷെ, ശ്രോതാക്കൾ അധികം കൂടാറില്ല. കൂടിയാൽത്തന്നെയും യഥാർത്ഥതാൽപര്യം ഗ്രഹിക്കാതെ ഉറക്കം തൂങ്ങുകയോ, അശ്രദ്ധാലുക്കളായി അവിടെനിന്നു പോകുകയോ ആണു പതിവു്. അതുകൊണ്ടു് ശിവക്ഷേത്രത്തിലായാലും, ദേവീക്ഷേത്രത്തിലായാലും, വിഷ്ണുക്ഷേത്രത്തിലെപ്പോലെ ശ്രീമദ് ഭാഗവതപാരായണമാണു് ഇപ്പോൾ നടന്നുവരുന്നതു്. എഴുത്തച്ഛന്റെ കിളിപ്പാട്ടിനോടുള്ള നിത്യസംസർഗ്ഗംകൊണ്ടാണു മലയാളികളുടെ ഇടയിൽ ഭാഗവതപാരായണത്തിന്റെ പ്രചാരം വർദ്ധിച്ചതു്. അതുപോലെ, ശിവമഹാപുരാണവും കിളിപ്പാട്ടിലാക്കിയാൽ ശിവഭക്തരായ കേരളീയർക്കു് ശിവാനന്ദലഹരിയിൽ രസിക്കാൻ സാധിക്കും. അതിനുള്ള സൗഭാഗ്യം കേരളീയർക്കുണ്ടാക്കിക്കൊടുത്ത ശ്രീ. നാരായണൻപോററിയോടും എനിക്കു വളരെ സ്നേഹബഹുമാനങ്ങളുണ്ടായി! കഴിയുന്നതും വേഗത്തിൽ അതച്ചടിച്ചു പ്രസിദ്ധപ്പെടുത്തണമെന്നും ഞാനദ്ദേഹത്തോടു പറഞ്ഞു.

കരുനാഗപ്പള്ളി പുന്നക്കുളം ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി മഹാസമാധി പീഠത്തിൽ ഞാൻ ചെന്നുതാമസിക്കുമ്പോൾ, ശ്രീ. നാരായണൻപോറ്റിയും ശ്രീ. ശ്രീനിവാസക്കുറുപ്പും മററു ചില സഹൃദയന്മാരുംകൂടി എന്നെ കാണാൻ വരികയും ഭക്തി, യോഗം, ജ്ഞാനം, കർമ്മം, വേദം, ഉപനിഷത്തുകൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ മുതലായ വിഷയങ്ങളെക്കുറിച്ചു് ചർച്ച ചെയ്യുകയും പതിവായിരുന്നു. അക്കാലത്തു് ഒരിക്കൽ ശിവമഹാപുരാണ

ത്തിന്ന ഞാൻ ഒരു അവതാരിക എഴുതണമെന്നു ശ്രീ. നാരായണൻപോററിക്ക് ആഗ്രഹമുള്ളതായി ശ്രീ. ശ്രീനിവാസക്കുറുപ്പ് എന്നോടു പറഞ്ഞു. ഉടനെ പോററിയും തന്റെ അഭിലാഷം വ്യക്തമാക്കി. അതിൽ നിന്നും ഒഴിഞ്ഞുമാറാൻ ഞാൻ ശ്രമിച്ചു നോക്കി. എങ്കിലും ഫലിച്ചില്ല. കഴിഞ്ഞ വർഷം ശ്രീ തീർത്ഥപാദപരമഹംസസ്വാമികളുടെ ജീവചരിത്രം അച്ചടിക്കുന്നതിൽ എന്നെ സഹായിക്കുന്നതിന്ന ശ്രീ. ശ്രീനിവാസക്കുറുപ്പ് കോട്ടയത്തും വാഴൂരും വന്നു കുറേ കാലം താമസിച്ചു. അക്കാലങ്ങളിൽ ശിവപുരാണത്തിന്റെ വിവർത്തനം എന്നെ വായിച്ചു കേൾപ്പിക്കുകയും അതിന്ന അവതാരിക എഴുതാൻ നിർബ്ബന്ധിക്കുകയും ചെയ്തു. ശിവപുരാണവിവർത്തനം വായിച്ചു കേട്ടപ്പോൾ എനിക്കു വളരെ അത്ഭുതം തോന്നി. കാരണം, ഒരു വക്കീലെന്ന നിലയിൽ മാത്രം പ്രശസ്തി ആർജ്ജിച്ച ശ്രീ. നാരായണൻ പോറ്റിയിൽ ഒരു മഹാകവി കൂടി ഇത്രയും കാലം അജ്ഞാതനായികുടികൊണ്ടിരുന്നല്ലോ; അതു കണ്ടുപിടിച്ച് അദ്ദേഹത്തിന്റെ കവനനിർമ്മാണ ശക്തിയെ ശിവപുരാണവിവർത്തനത്തിലേക്കു തിരിച്ചുവിട്ട ശ്രീ ശ്രീനിവാസക്കുറുപ്പിന്റെ കഴിവിനെയും അസാധാരണമായ ദീർഘവീക്ഷണത്തെയും പുരാണേതിഹാസാദികളുടെ വിവർത്തനത്തിലുള്ള താല്പര്യത്തെയും ശ്ലാഘിക്കാതിരിക്കാൻ തരമില്ല. അസാമാന്യമായ വാസനാവമ്പത്തും കവനചാതുരിയും വിവർത്തന സാമർത്ഥ്യവും ഒത്തിണങ്ങിയ ഒരു മഹാകവി തന്നെയാണു ശ്രീ.നാരായണൻപോററി എന്നു് ഈ വിവർത്തനം വായിച്ചുകേട്ടപ്പോൾ എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ശ്രീ. കുറുപ്പിന്റെ പ്രേരണ ഇല്ലായിരുന്നു എങ്കിൽ കാനനകുസുമം പോലെ ഈ കവനകലാസമ്പത്ത് നിഷ്പ്രയോജനമായിത്തീരുമായിരുന്നു. അങ്ങനെ വരാതിരുന്നതു് മലയാളികളുടെ ഭാഗ്യം എന്നേ പറയേണ്ടു.

ശിവമഹാപുരാണമാഹാത്മ്യവും ശിവമഹാപുരാണവുമാണ് മലയാളത്തിലേക്കു വിവർത്തനം ചെയ്തിരിക്കുന്നതു്. മൂലഗ്രന്ഥകാരന്റെ ആശയങ്ങൾ ഒട്ടും ചോർന്നു പോകാതെ

അന്യഭാഷയിലേക്കു പകർത്തുകയാണ് ശരിയായ വിവർത്തനം. അതിന്നു ഉഭയഭാഷാപാണ്ഡിത്യവും ശാസ്ത്രജ്ഞാനവും കവനകലാവൈദഗ്ദ്ധ്യവും അത്യന്താപേക്ഷിതമാകുന്നു. ആ ഗുണങ്ങളെല്ലാം വിവർത്തകന് ഉണ്ടെന്നു ശിവമഹാപുരാണം കിളിപ്പാട്ടിലെ മിക്കഭാഗങ്ങളും വിളംബരം ചെയ്യുന്നുണ്ട്. ഉദാഹരണത്തിന്നു ചില ഭാഗങ്ങൾ നോക്കുക.

വിവാഹം കൃതവാഞ്ഛംഭുരസ്മത് കാര്യാർത്ഥമീശ്വരഃ
യോഗീശ്വരോ നിർവികാരോ സ്വാത്മാരാമോ നിരഞ്ജനഃ

രുദ്രസംഹിത കുമാരഖണ്ഡം അദ്ധ്യായം.1 പദ്യം 19

തപോനിഷ്ഠനായ ശിവനോടു പുത്രോത്പാദനം നടത്തുന്നമെന്നപേക്ഷിച്ചു ദേവകൾ സ്തുതിക്കുന്ന ഭാഗമാണിതു്.

നിഷ്കല്മഷൻ, നിഷ്ഠയാർന്നയോഗീശ്വര-
ശ്രേഷ്ഠൻ, വെറും നിർവികാരൻ നിരഞ്ജനൻ
തന്നിൽ സദാ സ്വയമാരമിക്കുന്നവ.-
നെന്നുമെല്ലാററിനും നായകനായവൻ
ഇന്നിത്തരം ഗൃഹസ്ഥാശ്രമിയായതീ-
നമ്മൾ തൻ കാര്യസാദ്ധ്യത്തിനായല്ലയോ?

ഈ വിവർത്തനത്തിൽ മൂലത്തിലെ എല്ലാ പദങ്ങൾക്കും പുറമേ നിഷ്കല്മഷൻ എന്ന പദം കൂടി ചേർത്തിട്ടുണ്ടു്.

"യോ ധത്തേ ഭുവനാനി സപ്തഗുണവാൻ,
സ്രഷ്ടാരജഃ സംശ്രയഃ,
സംഹർത്താ തമസാന്വിതോ, ഗുണ വതീം
മായാമതീത്യ സ്ഥിതഃ
സത്യാനന്ദമനന്ത ബോധമമലം
ബ്രഹ്മാദി സംജ്ഞാസ്പദം
നിത്യം സത്വസമന്വയാദധിഗതം
പൂർണ്ണം ശിവം ധീമഹി."

ഉമാസംഹിത അദ്ധ്യായം 1. പദ്യം 1.

"സാത്വിക ഗുണത്തോടു യുക്തനായിട്ടു താങ്ങി
സപ്തലോകങ്ങളം നിർത്തീടുന്നതും, രാജസത്താ-
ലവയെസ്സൃഷ്ടിപ്പതും, താമസഗുണത്തിനാ-
ലവയെസ്സംഹരിച്ചീടുന്നതുമാരാകുന്നോ,?
ഗുണങ്ങളം കലർന്നതാം മായയ്ക്കുമതീതനാ,-
രനന്താനന്ദസത്യശുദ്ധ ബോധനമാരോ,
സത്വത്തിൽ പ്രകാശത്തിൽ സംപ്രാപ്തനാവതാരോ,
നിത്യനായ് ബ്രഹ്മാദിസംജ്ഞാസ്പദനാവതാരോ,
പൂർണ്ണനായ് വിലസീടുമാശിവൻ നമുക്കുള്ളി-
ലെന്നുമേ ധ്യാനത്തിന്നു വിഷയനാകേണമേ"

ഈ വിവർത്തനത്തിലും മൂലത്തിലെ ആശയം സ്പഷ്ടമായിത്തെളിയുന്നുണ്ട്.

വിതസ്തിമാത്രാ ദൂർവ്വാച ത്ര്യംഗാ വൈ മൂലവർജ്ജിതാ
ഈദൃശാനാം തദ്ബലാനാം ശതേനൈകോത്തരേണ ഹി
ഏകവിംശതികേനൈവ പൂജയേത് പ്രതിമാസ്ഥിതാം
ധൂപൈർദീപൈശ്ച നൈവേദ്യൈ-
വിവിധൈർ ഗണനായകം

രുദ്രസംഹിത കുമാരഖണ്ഡം, അദ്ധ്യായം 18, പദ്യം 44, 45. ഗണപതി പൂജാവിധാനരൂപമായ ഈ ശ്ലോകത്തിന്റെ വിവർത്തനം നോക്കുക.—

വേർമാററി, ചാൺ നീട്ടി വെട്ടി,ക്കറുകകളം
മുമ്മൂന്നു കെട്ടി നൂറെറാന്നു ഹോമിക്കണം.
ഒന്നുമിരുപതും കൊണ്ടു ഗണേശന്റെ
ബിംബത്തിലും ചെയ്തുകൊള്ളണമർച്ചനം,
ധൂപദീപാദ്യനൈവേദ്യങ്ങളാൽ ഗണ-
നായകപൂജകളാചരിച്ചീടണം.

ചുരുങ്ങിയ പദങ്ങളിലൂടെ നല്ല മലയാളശൈലിയിൽത്തന്നെയാണു പൂജാവിധാനം തർജ്ജിമ ചെയ്തിരിക്കുന്നതു്.

"ഭഗവൻ, യദി തുഷ്ടോ[സി യദി ഭക്തിഃ സ്ഥിരാ മയി
തേന സത്യേന മേ ജ്ഞാനം ത്രികാലവിഷയം ഭവേത്"

"മമാസ്തു തവ സാന്നിദ്ധ്യം നിത്യം ചൈവാശ്രമേ വിഭോ,
തവ ഭക്തേഷു സഖ്യം സ്യാദന്യോന്യേഷു സദാ ഭവേത്"

ഉമാസംഹിത അദ്ധ്യാ.ം 1, പദ്യം 46, 48.

"തൃപ്തിയാർന്നിതു, വിഭോ, ഭവാനെന്നിരിക്കകിൽ,
ഭക്തി ചാഞ്ചല്യമില്ലാതുറച്ചിതെന്നിലെങ്കിൽ,
ചിത്തത്തിലതിൻശക്തിമൂലമായ് കാലത്രയ-
വസ്തുവിജ്ഞാനമെനിക്കുണ്ടാംഗി വന്നീടണം".
"എന്നുടെയാശ്രമത്തിൽ ഭവാന്റെ സാന്നിദ്ധ്യവു -
മെന്നുമുണ്ടായീടുവാനേകണമനുഗ്രഹം,
നിന്നുടെ ഭക്തന്മാരുമായെനിക്കുള്ള വേഴ്ച-
യൊന്നിനൊന്നഭിവൃദ്ധമാകണമെന്നെന്നേയ്ക്കും"

ഉപമന്യു ശിവനോടു പ്രാർത്ഥിക്കുന്ന ഈ ഭാഗം എത്ര മനോഹരമായിരിക്കുന്നു. വിവർത്തകനു, മൂലശ്ലോകങ്ങളെ വിസ്തരിക്കുന്നതുപോലെ ചുരുക്കാനും കഴിവുണ്ടെന്നുള്ളതിനു ഒരുദാഹരണം നോക്കുക:-

"മൂർദ്ധനി, കണ്ഠേ, തഥാചോരവോർ,
ജാന്വോ, ശ്ചൈവ കടീതടേ,
വക്ഷസ്യുരസി,പൃഷ്ഠേ,ച ചിച്ഛിദശ്ച പരസ്പരം"

രുദ്രസംഹിത കുമാരഖണ്ഡം അദ്ധ്യായം 10, പദ്യം 10.

"മൗലി, കഴുത്തു, തുട, മുട്ടി,ടുപ്പുകൾ
മാറു,പുറ,മവർ കീറി പരസ്പരം"

എത്ര ലഘുവായിട്ടാണ്, ഈ ശ്ലോകം തർജ്ജിമ ചെയ്തിരിക്കുന്നതു്. ഇതുപോലെ സാധാരണ ജനങ്ങൾക്ക് മനസ്സിലാകത്തക്കവിധം ലളിതമായ ഭാഷയിലാണ് ശിവപുരാണം മിക്കവാറും കിളിപ്പാട്ടു രീതിയിൽ വിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നതു്. എന്നാൽ ശൈവതന്ത്രപ്രകാരമുള്ള പൂജാവിധാനങ്ങളുടെയും തത്വവിചാരങ്ങളുടെയും തർജ്ജിമകൾ ഭാഷാപണ്ഡിതന്മാർക്കുപോലും ദുർഗ്രഹമായി തോന്നാം. അതു തർജ്ജിമയുടെ കുററം മാത്രമല്ല, പ്രതിപാദ്യവിഷയത്തിൻെറ ഗൗരവവും അതു പ്രയോഗിക്കാനുപയോഗിച്ച സാങ്കേതിക പദങ്ങളുടെ പരിചയ

ക്കുറവും ആണു്. സാങ്കേതിക പദങ്ങൾ കഴിവതും ശുദ്ധമലയാളത്തിൽ കൊണ്ടുവരാൻ ശ്രീ. പോററി നല്ലതുപോലെ ശ്രമിച്ചിട്ടുണ്ടു്. പക്ഷെ. ആ പരിശ്രമം പൂർണ്ണമായി ഫലിച്ചിട്ടില്ല. സദ്ഗുരുക്കന്മാരുടെ സന്നിധിയിലിരുന്നു പരിശീലിച്ചെങ്കിലെ ആവക വിഷയങ്ങൾ ഒരു ജിജ്ഞാസുവിൻെറ ഹൃദയത്തിൽ സ്പഷ്ടമായി പ്രകാശിക്കുകയുള്ളു എന്നു ശിവപുരാണത്തിൽ പ്രത്യേകം എടുത്തു പറയുന്നുണ്ടു്. അതുകൊണ്ടു്. ആ വിഷയങ്ങളിൽ ഏതെങ്കിലും കുറച്ചു വന്നിട്ടുണ്ടെങ്കിൽ, അതു വിവർത്തകൻെറ കുററമായി പരിഗണിക്കാൻ പാടില്ല. ആകപ്പാടെ നോക്കുമ്പോൾ ഈ ഗ്രന്ഥം ശിവമഹാപുരാണത്തിന്റെ ശരിയായ വിവർത്തനമാണെന്നും വിവർത്തകൻെറ കഠിനമായ പരിശ്രമം സഫലമായെന്നും നിസ്സംശയം പറയുവാൻ എനിക്കു സന്തോഷമുണ്ടു്.

ബ്രഹ്മനിഷ്ഠന്മാരായ ശ്രീ വിദ്യാധിരാജതീർത്ഥപാദസ്വാമി തിരുവടികളുടെയും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി തിരുവടികളുടെയും സാന്നിദ്ധ്യംകൊണ്ടും മഹാസമാധികൊണ്ടും പവിത്രമായിത്തീർന്ന ഒരു പ്രദേശമാണു കരുനാഗപ്പള്ളി. അഴകത്തു വിദ്വാൻ കുറുപ്പ്, അദ്ദേഹത്തിൻെറ മരുമകൻ പത്മനാഭക്കുറുപ്പ്, പണ്ഡിതശ്രേഷ്ഠനായ പന്നിശ്ശേരിൽ ശ്രീ. നാണുപിള്ള, കാടിച്ചഴിയത്തു കിട്ടുപിള്ള, കരിങ്ങാട്ടിൽ പപ്പുപിള്ള ശാസ്ത്രി തുടങ്ങിയ യശഃശരീരന്മാരായ അനേകം കവികൾക്കു ജന്മമരുളിയ പ്രദേശമാണതു്. ഇന്നും ആ പാരമ്പര്യം പുലർത്തികൊണ്ടു പണ്ഡിതകവി ശ്രീ. കെ.കെ. പണിക്കർ, പന്നിശ്ശേരിൽ ശ്രീ. ശ്രീനിവാസക്കുറുപ്പ്, ശ്രീ. ഒ എൻ വി. കുറുപ്പു്, വിദ്വാൻ ശ്രീ. ഇസഹാക് സാഹിബ് മുതലായ കവികൾ കരളീദേവിയെ ഉപാസിച്ചു കൊണ്ടിരിക്കുന്നു. അഴകത്തു ശ്രീ വിദ്വാൻ കുറുപ്പിൻെറ അദ്വൈതാനന്ദം, ശ്രീ. പത്മനാഭക്കുറുപ്പിൻെറ രാമചന്ദ്രവിലാസം, ശ്രീ. പന്നിശ്ശേരി നാണുപിള്ളയുടെ ശങ്കരവിജയാദി ആട്ടക്കഥകൾ, ശ്രീ. ശ്രീവർദ്ധനത്തു കൃഷ്ണപിള്ളയുടെ പഞ്ചദശി

കിളിപ്പാട്ട്, പണ്ഡിതകവി ശ്രീ. കെ. കെ. പണിക്കരുടെ ദേവീഭാഗവതം, ശ്രീ. മുഴങ്ങോട്ടുവിള കൃഷ്ണപിള്ളയുടെ ശ്രീമദ് ഭാഗവതം കിളിപ്പാട്ട് മുതലായ ഗ്രന്ഥരത്നങ്ങൾ കൈരളീദേവിയുടെ ഭൂഷണങ്ങളായും ഹിന്ദുധർമ്മത്തിന്റെ വിജ്ഞാനഭണ്ഡാഗാരങ്ങളായും എക്കാലത്തും പ്രകാശിച്ചു കൊണ്ടിരിക്കും. ആ കവികളുടെ പരമ്പരയിൽ ഉന്നതമായ ഒരു സ്ഥാനമാണ് ശിവമഹാപുരാണവിവർത്തനം വഴി ശ്രീ. എസ്. നാരായണൻപോറ്റി കൈവരിച്ചിരിക്കുന്നത്. മലയാളികളായ ഭക്തജനങ്ങളുടെ ഹൃദയത്തെ ശൈവകഥാമൃതധാര ചൊരിഞ്ഞുകുളിർപ്പിച്ച് താപത്രയത്തിൽ നിന്നു അവരെ രക്ഷിക്കുവാനുള്ള കഴിവ് ഈ ശിവമഹാപുരാണം കിളിപ്പാട്ടിനുണ്ട്. ഈ കിളിപ്പാട്ടിന്റെ രചനകൊണ്ട് ഇഹലോകത്തിൽ യശസ്സും പരലോകത്തിൽ ശിവസായുജ്യവും കൈവരിക്കാൻ ശ്രീ. നാരായണൻ പോറ്റിക്കു കഴിഞ്ഞു എന്നു ഞാൻ വിശ്വസിക്കുന്നു. ആ പുണ്യചരിതൻ വിരചിച്ച ശിവമഹാപുരാണം കിളിപ്പാട്ട് മഹാദേവസ്മരണയോടുകൂടി മഹാജനങ്ങളുടെ മുൻപിൽ ഞാൻ അവതരിപ്പിക്കുന്നു. ഈ ഗ്രന്ഥത്തിന് പ്രചുരമായ പ്രചാരം സിദ്ധിക്കട്ടെ. ഇതു പാരായണം ചെയ്യുന്ന എല്ലാ ഭക്തജനങ്ങൾക്കും പരമശിവന്റെ പ്രസാദംകൊണ്ടു അഭ്യുദയവും നിഃശ്രേയസ്സും ഉണ്ടാകട്ടെ.

"ഗളന്തീ ശംഭോ, ത്വച്ചരിത സരിതഃ കില്ബിഷ രജോ
ദളന്തീ, ധീകുല്യാസരണിഷു പതന്തീ വിജയതാം
ദിശന്തീ സംസാരഭ്രമണപരിതാപോപശമനം,
വസന്തീ മച്ചേതോ ഹ്രദഭുവി ശിവാനന്ദലഹരീ"

[ശിവാനന്ദലഹരി, ശ്രീശങ്കരഭഗവത്പാദർ]

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

തീർത്ഥപാദാശ്രമം, ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി.
തീർത്ഥപാദപുരം P.O.
കോട്ടയം, 23-6-1981.

ശുഭം.

# ശ്രീ ശിവമഹാപുരാണത്തിന് ഒരവതാരിക

## ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

ഗവേഷണ പ്രാധാന്യമുള്ള ഒരു പ്രബന്ധം എന്ന നിലയിൽ ഈ അവതാരികയിൽ നമ്മുടെ പുരാണവിജ്ഞാനശാഖയെ സംബന്ധിച്ചും ദർശനങ്ങളെ സംബന്ധിച്ചും പൊതുവേയും, ശ്രീ ശിവമഹാപുരാണത്തിന്റെ മഹത്വത്തെ സംബന്ധിച്ച് പ്രത്യേകിച്ചും ചർച്ച ചെയ്യപ്പെടുന്നു. കൂടാതെ ഭാരതീയ തത്വശാസ്ത്രത്തിന്റെ വിവിധ ശാഖകളെ സംബന്ധിച്ചുള്ള പഠനങ്ങളും ഇതിൽ ഉൾപ്പെടുന്നു. വൈദിക ശാസ്ത്രത്തിലും, അദ്വൈത സിദ്ധാന്തത്തിലും നിഷ്ണാതനും ഭാരതീയ ദർശനങ്ങളിൽ അവഗാഹം നേടിയ പണ്ഡിതനും, കവിയും തപസ്വിയും ആയിരുന്നു ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ.

ഏകേശ്വരസിദ്ധാന്തം, ലിംഗാരാധന, ശൈവമതത്തിലെ സിദ്ധാന്ത-പാശുപതാദിമതങ്ങൾ, അദ്വൈതവാദവും, പൂർവ്വപക്ഷങ്ങളും തുടങ്ങി നിരവധി ഗഹനങ്ങളായ വിഷയങ്ങൾ ആധികാരികമായി വിചിന്തനം ചെയ്യപ്പെടുന്ന ഒരു പ്രബന്ധമാണ് ഈ അവതാരിക.

നമ്മുടെ പുരാണവിജ്ഞാനശാഖയെപ്പററിയും ഭാരതീയ ദർശനങ്ങളെപ്പററിയും വേണ്ട ഉൾക്കാഴ്ച ലഭിക്കാൻ ഈ ഗ്രന്ഥം പ്രയോജകീഭവിക്കും.

വില—Rs. 15—00

---

ശ്രീ വിദ്യാധിരാജാ പബ്ളിക്കേഷൻസ്
പെരുമൺ, കൊല്ലം—691601